

# ശ്രീ ആത്മാനന്ദഗീതങ്ങൾ

എള്ളുവിള വിശ്വംഭരൻ



ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീ ആത്മാനന്ദഗീതങ്ങൾ

*കവിത*

രചന

**എള്ളുവിള വിശ്വംഭരൻ**

*പ്രകാശനം*

**ആത്മാനന്ദയോഗ സമാജം**

കല്ലയം പി.ഒ.

തിരുവനന്തപുരം-43

ആദ്യകോപ്പി : ആഗസ്റ്റ് 2005

കോപ്പി : 1000

പ്രിന്റിംഗ് : എസ്.വി. പ്രസ്സ്, അരുവിക്കര

---

വിതരണവും, അവകാശവും

**ആത്മാനന്ദയോഗ സമാജം**

കല്ലയം പി.ഒ.

തിരുവനന്തപുരം-43



# അവതാരിക

ആർഷഭാരതത്തിന്റെ ചരിത്രഏടുകൾ മറിച്ചു നോക്കുമ്പോൾ കൂടുതൽ സ്ഥാനം പിടിച്ചിരിക്കുന്നത് മഹർഷീശ്വരന്മാരാണെന്ന് ആർക്കും മനസ്സിലാക്കാൻ കഴിയും. പാശ്ചാത്യസംസ്കാരം ഏറിയകൂറും കുറഞ്ഞുവരുന്ന ഈ കാലഘട്ടത്തിൽ ഭാരത സംസ്കാരത്തിന് പ്രാധാന്യം വർദ്ധിച്ചുവരുന്നു എന്ന് പറയാതെ വയ്യ.

മനുഷ്യ ജന്മത്തിലെ ത്രികാലങ്ങളും ഉൾക്കാഴ്ചയിൽ കാണുന്നതിനും ആയതിനെ വരുംതലമുറകൾക്ക് പ്രയോജനപ്രദമാം വണ്ണം പ്രതിഫലിപ്പിക്കുന്നതിനും സന്യാസിമാർക്ക് കഴിയുന്നു എന്ന സത്യം നിഷേധിക്കാവുന്നതല്ല. അങ്ങിനെ 18 സിദ്ധന്മാരുടെ പാരമ്പര്യത്തിൽപെട്ട ശ്രീ ആത്മാനന്ദ സ്വാമിതിരുവടികളുടെ സിദ്ധിവൈഭവങ്ങളെക്കുറിച്ച് കവിതാരൂപത്തിൽ വായനക്കാർക്കു ഉപകാരപ്രദമാം വിധം ഹൃദിസ്തമാക്കാൻ ഈ കവിതാഗ്രന്ഥത്തിനു കഴിയുന്നതാണ്.

ശ്രീ ആത്മാനന്ദസ്വാമി തിരുവടികൾ കൊല്ല വർഷം 1088-ാം മാണ്ട് ചിങ്ങമാസത്തിലെ വിശാഖം തിരുനക്ഷത്രത്തിൽ തിരുവനന്തപുരത്ത് കൈതമുക്കിൽ ഭൂജാതനായി. തിരവിയം പിള്ള പിതാവും ലക്ഷ്മിപ്പിള്ള മാതാവുമായിരുന്നു. പ്രാഥമിക വിദ്യാഭ്യാസത്തിനുശേഷം ഈശ്വര സാക്ഷാത്കാരത്തിനുള്ള ശ്രമമായി. മാതാപിതാക്കളുടെ ഏകസന്താനമായ ഈ മഹർഷിവര്യൻ ഭാരതത്തിന്റെ പല ഭാഗങ്ങളും സന്ദർശിച്ച് ഈശ്വരസാക്ഷാത്കാരം നേടിയശേഷം സമൂഹത്തിലെ സാമൂഹ്യ സാമ്പത്തിക സാംസ്കാരിക കാര്യങ്ങൾക്കു പുറമേ ആത്മീയ ഉണർവ്വിനും ഉന്നമനത്തിനും തദ്വാര ലോകനന്മയ്ക്കും വേണ്ടി മാത്രം ജീവിതം സമർപ്പിച്ചു എന്നുള്ള സത്യം ഗ്രന്ഥകർത്താവ് ഗീതകങ്ങളിലൂടെ എടുത്തുകാട്ടുന്നു. ആത്മാനന്ദ ഗുരുവിന്റെ അമാനുഷ സിദ്ധികൾ അത്ഭുതകരങ്ങളായിരുന്നു. തൽസംബന്ധമായ അനേകം സംഭവങ്ങൾ അനുഭവസ്ഥർ രേഖപ്പെടുത്തിയിട്ടുമുണ്ട്. അവ അദ്ദേഹത്തിന്റെ ആദ്ധ്യാത്മിക മഹത്വത്തിന്റെ മാനദണ്ഡങ്ങളല്ല; സമസ്ത ചരാചരങ്ങളോടും ആത്മൈക്യം പുലർത്താൻ കഴിഞ്ഞ സർവ്വഭൂതജീവസമത്വത്തിന്റെ പ്രത്യക്ഷ പ്രകടനങ്ങളാണ്. പ്രശസ്തിക്കുവേണ്ടി അദ്ദേഹം യാതൊന്നും പ്രവർത്തിച്ചി

ട്ടില്ല. ആശ്രമങ്ങളും മഠങ്ങളും സ്ഥാപിക്കുവാൻ ശ്രമിച്ചിട്ടുമില്ല. ധാരാളം ശിഷ്യന്മാരെ സമ്പാദിക്കുന്നതിനോ അർഹതയില്ലാത്ത പാത്രങ്ങളിൽ വിള മ്പുന്നതിനോ തുനിഞ്ഞിട്ടുമില്ല. സ്വാമികളുടെ സന്യാസി ശിഷ്യത്വം സ്വീക രിച്ച് അനുഗ്രഹീതരാകാനുള്ള ഭാഗ്യം വിരളം ചിലർക്കേ സിദ്ധിച്ചിട്ടുള്ളു. ഹംസപദം പ്രാപിച്ച് മഹാപ്രഭാവനായ ഈ യോഗിവര്യൻ മുൻകൂട്ടി പ്രവ ചിച്ച ശേഷം 1986 ഡിസംബർ 2-ാം തീയതി ബുധനാഴ്ച 5.25 മണിക്ക് നിർവ്വികല്പ സമാധിയായി.

അമാനുഷ പ്രഭാവനായ ആത്മാനന്ദ സ്വാമി തിരുവടികളുടെ അപ ദാനങ്ങൾ യഥോചിതം വർണ്ണിക്കുന്നതിന് കവിതകളും ഗീതകങ്ങളും ഗാന ങ്ങളും ശതകവും രചിച്ചതു മുഖാന്തിരം ഗ്രന്ഥകർത്താവായ എള്ളുവിള വിശ്വംഭരൻ ധന്യനായി, ഇനിയും കൂടുതൽ കൃതികൾ രചിക്കാനിടവ രട്ടെ എന്ന് ആശിക്കുന്നു.

വൈയക്തികത്വം, വൈശദ്യം, ആത്മാർത്ഥത എന്നിങ്ങനെ അഭി സംക്രമണ പക്ഷത്ത് വിജയം വരിക്കാൻ ഏതു കലാസൃഷ്ടി ക്കും ഉണ്ടാ യിരിക്കേണ്ടുന്ന നൈസർഗ്ഗിക ഗുണങ്ങൾ അഭിലഷണീയമായ അനുപാ തത്തിൽ ഈ കൃതിയിൽ ഒത്തിണങ്ങിയിരിക്കുന്നു. വ്യത്യസ്ത വൃത്ത ങ്ങളിലും ഛന്ദസ്സുകളിലും രാഗങ്ങളിലും വിഭിന്ന രീതികളിലും ഗ്രന്ഥ കർത്താവു രചിച്ചു കണ്ട എല്ലാ കവിതകളുടെയും ജീവതന്തു സ്വാമി തിരുവടികളെപ്പറ്റിയുള്ള ആത്മനിർവൃതികരമായ നിർവ്യാജ ഭക്തിയുടെ താണെന്ന് കാണാവുന്നതാണ്.

സാഹിത്യരംഗത്ത് പഴയതും പുതിയതുമായ എല്ലാ ഇനങ്ങ ൾക്കും അപ്പുറത്തു നിന്നുകൊണ്ട് ഈ കൃതിയെ വീക്ഷിക്കുമ്പോൾ ചെന്താമര പ്പൂക്കളുടെ ചന്തവും കൃഷ്ണതുളസിയുടെ സുഗന്ധവും ഈ വിശുദ്ധ കവിതകൾക്കുണ്ട് എന്നാണ് വിശേഷിപ്പിക്കേണ്ടത്.

അസാധാരണമായ ഭാവങ്ങൾ ആവിഷ്കൃതമാവുമ്പോൾ പോലും ഗ്രന്ഥത്തിന്റെ മുഖമുദ്രയായ പരമമായ ഗുരുഭക്തിസങ്കല്പത്തിന്റെ തലയെ ടുപ്പിന് ഒരുകേടും തട്ടാതെ കാക്കുന്നത് ഭാഷയുടെ മുഴുപ്പും മിനുപ്പുമത്രേ.

ഗ്രന്ഥകർത്താവിന് ഈ കവിതാ പുസ്തകം ഗുരുവിനെക്കുറിച്ചുള്ള ഒരു തുടക്കമാണ്, ഇനിയും വളരെയധികം ഗ്രന്ഥങ്ങൾ ഗുരുവിനെക്കു റിച്ച് രചിക്കാനുള്ള അവസരം ഉണ്ടാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

സസ്നേഹം,

**മുരളിധരൻ നായർ**
ആത്മാനന്ദസമാജം
കല്ലയം പി.ഒ.



## രണ്ടുവാക്ക്

ശ്രീ ആത്മാനന്ദസ്വാമിതിരുവടികളെക്കുറിച്ചുള്ള ശ്രീ ആത്മാനന്ദ ഗീതങ്ങൾ എന്ന ഈ ഗ്രന്ഥം രചിച്ച എള്ളുവിള വിശ്വംഭരൻ എന്റെ ഏറ്റവും അടുത്ത സുഹൃത്തുക്കളിൽ ഒരാളാണ്. ആത്മാവിനെ തൊട്ടുണർത്തിക്കൊണ്ട് ഭക്തിയിലേയ്ക്കു നയിക്കുന്ന ഇതിലെ ഈരടികളും ശ്ലോകങ്ങളും കവിയെ ഒരു പരമഭക്തനായി മാറ്റിമറിച്ചിരിക്കുന്നു. ഞങ്ങൾ ഒരു ദേശത്ത് ജനിച്ചു വളരുകയും സഹകരിക്കുകയും ചെയ്തിട്ടുള്ളവരാണ്. മാത്രവുമല്ല കരിമ്പിക്കൽ ശാസ്താക്ഷേത്ര പരിസരത്തുണ്ടായിരുന്ന പറങ്കിമാവിൻ ചുവട്ടിലിരുന്ന് കവിതകൾ രചിക്കുകയും ചെയ്തിട്ടുണ്ട്. പക്ഷേ അന്നു ചിന്തിക്കാത്തതും ഇപ്പോൾ സംഭവിച്ചതുമായ ഒരു കാര്യം പറയാതിരിക്കാൻ വയ്യ.

മനസ്സിന് ഏകാഗ്രത ഉണ്ടാവുകയും ബുദ്ധി അതിന്റെ വഴിക്കുവരികയും വിഷയങ്ങളെ കണ്ടറിഞ്ഞ് തന്റെ സ്വാധീനത്തിലാക്കി ഭാഷയിലൂടെ സാധാരണക്കാർക്ക് മനസ്സിലാകുന്നരീതിയിൽ എഴുതി ഒരു മഹാകവിയായിത്തീരും എന്നുള്ള സത്യമാണ് ആ കാര്യം. മാത്രവുമല്ല ഇതിലെ കവിതകൾ വായിച്ചാൽ ഭക്തിയും ഈശ്വരവിശ്വാസവും പരമമായ ഗുരുഭക്തിയും കൂട്ടിക്കലർത്തി അർക്കപ്രഭപോലെ ശോഭിക്കുന്നതും കാണാൻകഴിയും. കൂടാതെ കവിയുടെ അനുഭവം ഒന്നു മാത്രം മതി അദ്ദേഹത്തിന്റെ ഗുരുഭക്തിയെക്കുറിച്ച് അറിയുവാൻ.

ഞാൻ ആത്മാനന്ദസ്വാമിതിരുവടികളെ നേരിൽ കാണുകയും അദ്ദേഹത്തിൽ നിന്നും ബ്രഹ്മവിദ്യ സ്വീകരിച്ച് ശിഷ്യനായി തീരുകയും ചെയ്ത ശേഷം ആ മഹാതപസ്വി കല്ലയത്ത് രാഗമാലികയിൽ സമാധിയാകുന്നതുവരെ കൂടെ സഞ്ചരിക്കുകയും ചെയ്തു. ഗുരു ജീവിച്ചിരിക്കുമ്പോൾ തന്നെ ഗുരുപൂജ എന്ന മഹൽപൂജ ഞാൻ നടത്തുകയും ഗുരു സമാധിയായ ശേഷവും ഇന്നേവരെ ഈ കർമ്മം

അനിഷ്ഠിച്ചു വരികയും ചെയ്യുന്നു. എന്നാൽ ഇന്നുവരെ സ്വാമിയെ നേരിൽ കാണുകയോ ഉപദേശം സ്വീകരിക്കുകയോ ചെയ്യാത്ത കവി ആത്മാനന്ദസ്വാമിതിരുവടികളെ ഗുരുവായി കണ്ടു കൊണ്ട് സ്വാമി യുടെ ശിഷ്യന്മാരിൽ നിന്നും കിട്ടിയിട്ടുള്ള അറിവുകളെ ആധാര മാക്കി കവിതകളെഴുതുവാൻ തയ്യാറായി, കവി സ്വന്തം പൂജാമുറിയി ലിരുന്ന് ഗുരുവിനെ പ്രാർത്ഥിക്കുകയും ആ മഹാസിദ്ധന്റെ ദർശനം നേരിൽ കാണാൻ ഇടയാവുകയും ചെയ്തു. അന്നു മുതൽ ഈ പരമഭക്തൻ സ്വാമിയെക്കുറിച്ച് കൂടുതൽ കവിതകൾ രചിക്കുകയും ഗുരുവിന്റെ ജന്മജയന്തിയും സമാധിദിനവും കൊണ്ടാടുമ്പോൾ നടത്തുന്ന കവിയരങ്ങുകളിൽ അവ അവതരിപ്പിച്ചു വരികയും ചെയ്യുന്നു.

ഖണ്ഡകാവ്യങ്ങൾ, ശതകങ്ങൾ, മുക്തകങ്ങൾ, ഗാനസമാ ഹാരങ്ങൾ, ലേഖനങ്ങൾ, ചെറുകഥകൾ തുടങ്ങി സാഹിത്യത്തിന്റെ വിവിധ ശാഖകളിൽ ഗ്രന്ഥ രചന നടത്തിയിട്ടുള്ള കവി ഭക്തിമാർഗ്ഗ ത്തിലും കൃതികൾ രചിച്ചിട്ടുണ്ട്. ശിവമഹിമ്നാസ്തോത്രം (വി വർത്തനം) ശ്രീ മുത്താരമ്മൻ സ്തോത്രങ്ങൾ, ശിവസഹസ്രനാമം, ദേവീ കീർത്തനങ്ങൾ തുടങ്ങിയവ അക്കൂട്ടത്തിൽ ഉൾപ്പെടുന്നു. ശ്രീ ആത്മാനന്ദസ്വാമി തിരുവടികളെക്കുറിച്ച് ഇനിയും ധാരാളം കവിത കളുണ്ടാകട്ടെയെന്നും എല്ലാ കവിതകളും ഗംഗാ പ്രാവാഹം പോലെ എല്ലാ മനുഷ്യഹൃദയങ്ങളിലും ഒഴുകി മുക്തിക്കു കാരണമായിത്തീ രട്ടെ എന്നും ഗുരുവിനെ സാക്ഷിനിറുത്തി സർവ്വശക്തനായ ഈശ്വ രനോടു പ്രാർത്ഥിക്കുന്നു.

എന്ന്,

**നീലകണ്ഠപ്പിള്ള സ്വാമികൾ**

ശിവാനന്ദ ഭവനം
നഗരിക്കുന്ന്, പഴകുറ്റി പി.ഒ
നെടുമങ്ങാട്.



# സമർപ്പണം

ശ്രീ ആത്മാനന്ദസ്വാമിതിരുവടികളെ നേരിൽ കാണാനും ആ മഹാസിദ്ധനിൽ നിന്നും അനുഗ്രഹം വാങ്ങാനുമായി ശ്രീ ആത്മാനന്ദയോഗ സമാജം സെക്രട്ടറിയും ശ്രീ മുത്താരമ്മൻ അഷ്ടോത്തര കർത്താവുമായ ശ്രീ നീലകണ്ഠപ്പിള്ള സ്വാമികൾ എന്നെ പലപ്പോഴും നിർബന്ധിച്ചിരുന്നു. എന്നാൽ ലൗകിക ബദ്ധനായി ജീവിതസാഗരത്തിൽ കരകാണാതലയുന്ന വഞ്ചികണക്കെ ദിനരാത്രങ്ങൾ കഴിച്ചുകൂട്ടിയ എനിക്കു സ്വാമിയെ കാണാനുള്ള അവസരമുണ്ടായില്ല. ഇതിനിടയിൽ ഗുരുനിർവ്വികല്പ സമാധിയിലാണ്ടു കഴിഞ്ഞിരുന്നു. വർഷങ്ങൾക്കുശേഷം ശ്രീ നീലകണ്ഠപ്പിള്ള സ്വാമിയും ഗുരുവിന്റെ ശിഷ്യപ്രമുഖരിൽ ഒരാളായ ശ്രീ മുരളീധരൻ നായരും എന്നെ വീണ്ടും നിർബന്ധിച്ചതനുസരിച്ച് ഗുരുവിന്റെ സമാധിസ്ഥാനമായ കല്ലയത്തെ രാഗമാലികയിൽ എത്തി എന്റെ പ്രണാമം അർപ്പിച്ചു. അന്നെനിക്കുണ്ടായ അനിർവചനീയമായ ആത്മാനുഭൂതി അനിതരസാധാരണമായിരുന്നു. അവിടെ നിന്നുള്ള ഗുരുകൃപയും ഗുരുശിഷ്യരുടെ അനുഭവ വിവരണങ്ങളുമാണ് ഈ ഗ്രന്ഥരചനയുടെ പിന്നിലുള്ളത് അതിനാൽ ഈ കൃതിയെ എല്ലാ ഭക്തജനങ്ങൾക്കുമായി ഗുരുപാദങ്ങളിൽ സമർപ്പിക്കുന്നു.

**എള്ളുവിള വിശ്വംഭരൻ**
ജയഭവൻ, കൊടിപ്പുറം
പഴകുറ്റി പി.ഒ., നെടുമങ്ങാട്

# പ്രാർത്ഥന

ശ്രീ ആത്മാനന്ദസ്വാമികളുടെ താപസമാഹാത്മ്യത്തെക്കുറിച്ച് കവിതകളിൽകൂടി പ്രകീർത്തിക്കുന്ന ഈ കവിതാസമാഹാരം രചിച്ച ശ്രീ എള്ളുവിള വിശ്വംഭരൻ അവർകൾ എന്റെ വിദ്യാഭ്യാസകാലത്തെ ഗുരുവും ആത്മാനന്ദ ഗുരു സന്നിധിയിൽ നിന്നും ആത്മനിർവൃതി ലഭിച്ച ഭക്തനുമാണ്. അദ്ദേഹത്തിന് കൂടുതൽ കവിതകൾ ഗുരുവിനെക്കുറിച്ച് എഴുതാൻ ശ്രീ ആത്മാനന്ദ ഗുരുവിന്റെ കൃപാകടാക്ഷം ഉണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

**ഭുവനചന്ദ്രൻ നായർ**
ആത്മാനന്ദ തിരുവടികളുടെ ശിഷ്യൻ

# പ്രണാമം

ബ്രഹ്മാ വിഷ്ണു മഹേശ്വരാദിവരരും 1
സാക്ഷാൽ പരാശക്തിയും
യോഗം ചെയ്തൊരു ശുദ്ധഭക്തനമരൻ
ലക്ഷ്മീസുതൻ ഷൺമുഖൻ
സർവ്വാഡംബര ഭൂതിപോലെ സുഖവും
വർജ്ജിച്ച യോഗീശനാം
ആത്മാനന്ദമഹാഗുരോ തവപദം
കൂപ്പുന്നു ഭക്ത്യാദരാൽ

പ്രാണായാമിവരിഷ്ടയോഗിയതു
ലബ്ധഭക്താഗ്രണി ഭൗതിക 2
ലോകർക്കെന്നുമഭീഷ്ടമേകി വ്യസനം
തീർത്തോരു പുണ്യാത്മനേ
കാമക്രോധമദാദിയഷ്ട വ്യസനം
ചിത്തം വെടിഞ്ഞീടുവാൻ
ആത്മാനന്ദമഹാഗുരോതവപദം
കൂപ്പുന്നു ഭക്ത്യാദരാൽ

ഭിക്ഷാം ദേഹിയതായി ചിത്തവ്യസനം 3
കൂടാതെയിബ്ഭാരത -
ക്ഷേത്രം തന്നിലലഞ്ഞു ലോകപഠനം
കൊണ്ടാത്മ ബോധത്തിനായ്
ബ്രഹ്മാനന്ദമടുത്തറിഞ്ഞു സുകൃതാൽ
തത്വാർത്ഥവും കണ്ടതാം
ആത്മാനന്ദമഹാഗുരോ തവപദം
കൂപ്പുന്നു ഭക്ത്യാദരാൽ

രോഗം പട്ടിണിയർത്ഥനാശമിവയാൽ 4
ദുഃഖിച്ചുവാണോർപെരും

ക്ലേശത്താൽ തവമുന്നിലെത്തിയഭയം
തേടീടവേശാന്തനായ്
ഓരോരോഫലമേകി നല്ല നിലയിൽ
വാഴാനയച്ചുള്ളതാം
ആത്മാനന്ദമഹാഗുരോ തവപദം
കൂപ്പുന്നു ഭക്ത്യാദരാൽ

സിദ്ധന്മാർ സുഖദുഃഖഭേദമിയലാ 5
തെല്ലാംസമം കണ്ടിടും
ശുദ്ധാ ശുദ്ധവുമില്ലിവർക്കുവെളിവായ്
കിട്ടുന്നു ഹാ! മായയും
മന്നിൽ സർവ്വമറിഞ്ഞു വാണപൊരുളേ
വേദാന്തസാരാർത്ഥമേ
ആത്മാനന്ദ മഹാഗുരോതവപദം
കൂപ്പുന്നു ഭക്ത്യാദരാൽ

ആശിച്ചാലരികത്തു വന്നു കുതുഹാൽ 6
നൃത്തം ചവിട്ടും മഹാ
മായാദേവി വരിഷ്ഠ ബാലവടിവിൽ
കാരുണ്യവാരാന്നിധി
ഭൂദേവാദികൾ നേടിടാത്ത പ്രഥമ-
സ്ഥാനത്തിരിക്കുന്നൊരെൻ
ആത്മാനന്ദമഹാഗുരോ തവപദം
കൂപ്പുന്നു ഭക്ത്യാദരാൽ

പൂജയ്ക്കെത്തുകിൽ സജ്ജമായ മുറിയിൽ 7
വേണ്ടുന്നതെല്ലാം ഗുരു
ദേവീസിദ്ധിയിലൂടെ യാഗവിധിപോ-
ലെത്തിക്കുമെന്താശ്ചര്യം
വാതിൽ പാളി തുറന്നിടുമ്പോഴവിടം
സൗരഭ്യ പൂർണ്ണം ശിവം
ആത്മാനന്ദമഹാഗുരോ തവപദം
കൂപ്പുന്നു ഭക്ത്യാദരാൽ

ശ്രീകൃഷ്ണൻ വനമാലിവെണ്ണകവരും 8
ഗോപാലനാം കാർമുകിൽ
വർണ്ണൻനന്ദനുനന്ദനൻ കുസൃതിയാം
അമ്പാടിതന്നോമന
മുന്നിൽ വന്നതു കണ്ടടുത്തു സരസം
വന്ദിച്ചയോഗീശനാം
ആത്മാനന്ദമഹാഗുരോ തവപദം
കൂപ്പുന്നു ഭക്ത്യാദരാൽ

നാമംകൊണ്ടു വിശാഖനായഗുരുവും 9
ശ്രീശങ്കരസ്സൂനുവും
ഏറും പ്രീതിയൊടൊത്തു കണ്ടുപലനാൾ
ശ്രീശങ്കരീസേവയാൽ
മുന്നംചെയ്തൊരു പുണ്യമത്രെ ഗുരുവിൻ
ശിഷ്യർക്കുമിന്നോർക്കവേ
ആത്മാനന്ദമഹാഗുരോ തവപദം
കൂപ്പുന്നു ഭക്ത്യാദരാൽ

ഏറും ക്ലേശമകന്നകന്നു ദിനവും 10
ത്വൽപാദപൂജാദികൾ
തോഷത്തോടിഹചെയ്തു ലോകസുകൃതം
നന്നായ് വരുത്തീടുവാൻ
എന്നും നിൻ കൃപയേകണം മനമതിൽ
നിന്നീടണം രൂപവും
ആത്മാനന്ദമഹാഗുരോ തവപദം
കൂപ്പുന്നു ഭക്ത്യാദരാൽ

# ശ്രീ ആത്മാനന്ദ ദശകം

അനന്തമഹിമാവാർന്ന പ്രപഞ്ചം തന്നതിലൊളിയായി
അനശ്വരാത്മ ചൈതന്യത്തെപ്പകർന്ന ഗുരുവായി
നാനാജാതിമതത്തിന്നുപരി വിളങ്ങും പൊരുളായി
നിനവിൽ നിൽക്കുമൊരാത്മാനന്ദപ്രഭോ നമസ്കാരം

തേടിത്തേടിനടന്നു നടന്നപ്പാവനസത്യത്തെ
നേടിഗിരിതട വിപിനം തന്നിൽ വസിച്ചു തപസ്സാലെ
കാടുവെടിഞ്ഞു തിരിച്ചതിനാൽ നിജഗേഹമതും ജന്മ
നാടായ്ക്കണ്ടോരാത്മാനന്ദപ്രഭോ നമസ്കാരം

കഷ്ടതകൂടാതിഷ്ട ജനത്തിനു തുഷ്ടി വരുത്താനും
അഷ്ടി കഴിക്കാനുള്ളതെടുക്കാതന്യനുനൽകാനും
വ്യഷ്ടിയിലർത്ഥ പദത്തിലനർത്ഥം വരാതിരിക്കാനും
ദൃഷ്ടിപതിച്ചോരാത്മാനന്ദപ്രഭോ നമസ്കാരം

പകലിരവില്ലാതനേകമാളുകളഭയം തേടുമ്പോൾ
അകമലിവോടങ്ങേകീ കരുണാമയനായുപകാരം
അകമറിയും ഗുണരാശേ കൃപയാലമൃതസമം വാണി
പകർന്ന ഗുരുവരനാത്മാനന്ദ പ്രഭോനമസ്കാരം.

സിദ്ധികളെട്ടും കിട്ടിയമട്ടിൽ കൊട്ടിയടയ്ക്കാതെ
ശുദ്ധിവരുത്തിയ ശിഷ്യർക്കായി തുറന്നു ചിത്കമലം
ബുദ്ധികളോരോതട്ടുകളിൽ ചെന്നെത്താൻ തത്വങ്ങൾ
ശ്രദ്ധിച്ചേകിയൊരാത്മാനന്ദപ്രഭോ നമസ്കാരം.

മുരളീധരനാം കൃഷ്ണനുഗോപിക്കുറിചാർത്തീടാനും
വിരവൊടുനീലകണ്ഠനുഭൂതി വിശേഷം ചേർക്കാനും
പുരവാസികളാം സാധുജനത്തിനുതോഷമതേകാനും
ശരണ്യമായൊരാത്മാനന്ദപ്രഭോ നമസ്കാരം.

എത്ര ജപിച്ചാലറിയും താവകയത്ഭുത സിദ്ധികളെ
മിത്രകുലത്തിന്നുയിരായ് നിന്നമാസ്മര ശക്തികളെ
സത്രമൊരുക്കിയുയർത്തിയ ദേവീ നിരുപമ ശക്തികളെ
അത്രയുമറിയാനാത്മാനന്ദപ്രഭോ നമസ്കാരം
ഉർവ്വിയിലുദയം ചെയ്തു വിവേകം നൽകിയതാം പൊരുളേ
നിർവ്വീകല്പസമാധിയിലാണ്ടോരവികലമാംസത്തേ
പർവ്വതനാഥകിശോരകനാമപദം ചേരും പൊരുളേ
സർവ്വരസൻനീയാത്മാനന്ദപ്രഭോ നമസ്കാരം

കർമ്മഫലം പരഗുണമാകാൻ ഹൃദ്ചലനം നൽകേണം
ധർമ്മച്യുതിയിൽ വലഞ്ഞീടാതെ ശുഭവുമൊരുക്കേണം
ശർമ്മദമെന്തെന്നറിയാൻ പാപം ദൂരെയകറ്റേണം
നിർമ്മലരൂപനാത്മാനന്ദപ്രഭോ നമസ്കാരം.

മന്ദസ്മേരം ചോരും തിരുമുഖമലിവേറും നയനം
സുന്ദരകരതാർ ഭൂതി വിശേഷം ചേരും കൃശഗാത്രം
സന്ദേഹത്തിനു വഴിയില്ലിതു താൻ സത്ഗുരുവിൻ ചിത്രം
വന്ദേഹം പരമാത്മാനന്ദപ്രഭോ നമസ്കാരം

## രാഗമാലിക

പരമം പാവനം പുണ്യം
കല്ല്യം ഗുരുമന്ദിരം
വന്ദിപ്പു ഭക്തിയാലേറ്റം
ആത്മാനന്ദഗുരോ നമഃ

ചിദാകാശത്തിലാദിത്യ
പ്രഭപോൽയോഗസിദ്ധിയാൽ
അനന്തമഹിമാവാർന്ന
ആത്മാനന്ദഗുരോ നമഃ

അറിവിന്നറിവായ് ശുദ്ധ
ബുദ്ധിയിലേറെ ബുദ്ധിയായ്
ഉത്തമോത്തമനായ് വാണ
ആത്മാനന്ദഗുരോ നമഃ

ദേവനും ദേവിയും മുന്നിൽ
വന്നു പ്രത്യക്ഷരായിടും
അത്രമേൽ ജ്ഞാനിയായ് വാണ
ആത്മാനന്ദഗുരോ നമഃ

അകമേയീശ്വരാർപ്പിതം
പുറമേലോക ജീവിതം
ദ്വൈതാദ്വൈതമായ് വാണ
ആത്മാനന്ദഗുരോ നമഃ

സമാധിപൂണ്ടു കാലത്തിൻ
ഗതിയിൽ യോഗസിദ്ധിയാൽ
നിഷ്ക്കളാകാരനായ്ത്തീർന്ന
ആത്മാനന്ദഗുരോ നമഃ

അംബുധികൊണ്ടകുംഭം പോൽ
നിൽക്കയോരാഗമാലിക

സത്യമായ്ക്കാത്തു വന്ദിക്കാം
ആത്മാനന്ദഗുരോ നമഃ

വന്നാലും കീർത്തനംപാടി
സ്തുതിക്കാം പാദപങ്കജം
ഗുരുവും ബ്രഹ്മവുമൊന്നേ
ആത്മാനന്ദഗുരോ നമഃ

കർമ്മസായൂജ്യമാർജ്ജിക്കാൻ
ആനന്ദം കൈവരിക്കുവാൻ
തന്നെത്താനിങ്ങറിഞ്ഞീടാൻ
ആത്മാനന്ദഗുരോ നമഃ

അന്യമല്ലൊന്നുമീമന്നി -
ലല്ല യീരേഴുലോകവും
എന്നറിഞ്ഞു ഭജിച്ചാലും
ആത്മാനന്ദഗുരോ നമഃ

## ശ്രീ ആത്മാനന്ദാ...

അറിവിന്നറിവായമൃതക്കടലായ്
നിറവിന്നുറവായ് നിസ്തുലമായ്
ഹൃദയം തന്നിൽ പരിശോഭിക്കും
ആത്മാനന്ദഗുരു ശരണം.

ഇരുളകലാനായ് മർത്ത്യ ഗണത്തി-
ന്നൊളിയേകുന്നൊരു പൊരുളായി
പടികൾകടന്നകബോധമുണർത്തിയൊ-
രാത്മാനന്ദഗുരു ശരണം

അവിരളമേകിയ വചനമതെല്ലാം
അവികലമന്ത്രമതിഗൂഢം
അനുപമരുചിപോലത്യാകർഷം
ആത്മാനന്ദഗുരു ശരണം

നാനാമുറകളിലുള്ള വരും മറ-
കാണാതിവിടെവസിപ്പവരും
തവഗുണവാണീമധുനുകരുന്നു
ആത്മാനന്ദഗുരു ശരണം

ശിവസുതനായ് തിരുനാമത്താൽ ഭവ-
ജലധികടന്നുമാരുതിപോൽ
ബുധജനതാപമകറ്റിയഹരിയായ്
ആത്മാനന്ദഗുരു ശരണം

അഖിലാണ്ഡത്തിലുമുള്ളൊരു ശക്തി
അനാദിമദ്ധ്യാന്തപ്രണവം
പ്രണവപ്പൊരുളിൽ പൊരുളറിയാനായ്
ആത്മാനന്ദഗുരു ശരണം

കനവിൽ നിനവിൽ മതിയിൽ മഹിയിൽ
മാനവമാനസതന്ത്രികളിൽ
ഓരോചിന്തകൾ പോലെ വിളങ്ങും
ആത്മാനന്ദഗുരു ശരണം

എവിടെ വസിപ്പു നിരാകാരത്താൽ
എവിടെയിരിപ്പു പരംപൊരുളായ്
അവിടെനമിക്കാം പദകമലത്തിൽ
ആത്മാനന്ദഗുരു ശരണം

# കാവിവസ്ത്രം

ഒരുനാളനുപമ സിദ്ധനാമാത്മാനന്ദ
ഗുരു, തൻപ്രിയ ശിഷ്യഗണത്തോടിരിക്കവേ
നിശ്ചലം നിന്നു തെന്നൽ സന്ധ്യയും മഹാത്മാവിൻ
വശ്യമോഹനവാണി തഞ്ചമായ് ശ്രവിക്കുവാൻ
നിമിഷമടിവച്ചു നീങ്ങവേയൊരു ചോദ്യം
ഉയർന്നു ഭവാനെന്തേ കാവിമുണ്ടണിവീല?
ഉത്തരം ലഭിപ്പതിന്നേവരുമത്യാദരം
സ്വാമിതൻ വദനാരവിന്ദത്തിലേകാഗ്രരായ്
തെല്ലുപുഞ്ചിരിയോടും ശാന്തതയോടും വചി-
ച്ചാരിലും സന്ദേഹങ്ങൾ മാറുവാൻ സുവ്യക്തമായ്.
പരമഭട്ടാരകൻചട്ടമ്പിസ്വാമി സർവ്വ-
കലയ്ക്കും വല്ലഭനാം വിശ്രുത യോഗീശ്വരൻ
ജ്ഞാനിയാം നാരായണഗുരു, തൻമതത്തിനാൽ
അജ്ഞാനികൾക്കും ശക്തി പകർന്നയതീശ്വരൻ
ശ്രീനീലകണ്ഠ ഗുരു പവനതനയൻപോൽ
ശ്രീരാമപാദാംബോജം പൂജിച്ച മഹാദിവ്യൻ
അണിഞ്ഞില്ലിവരാരും കാവിവസ്ത്രങ്ങളവർ-
ക്കറിയാം പരമാർത്ഥതത്വവും നിയമവും
ഇന്ദ്രിയ ദ്വാരമഞ്ചുമടക്കി മനസ്സിനെ
ഹൃത്തടംതന്നിൽ ചേർത്തും പ്രാണനെ മൂർദ്ധാവിങ്കിൽ
നല്ലപോലുറപ്പിച്ചും യോഗമാർഗ്ഗത്താൽ ശ്രേഷ്ഠ-
മായിടുമോങ്കാരമാമൊറ്റയക്ഷരമന്ത്രം
ഉള്ളിന്റെയുള്ളിൽ കൂടിയതിതീവ്രതയോടെ
തന്നിഷ്ടദേവന്നൊപ്പം സാധനചെയ്തീടുകിൽ
ശുദ്ധതയേറും ചിത്തം തപിച്ചിട്ടതുകാവി
വർണ്ണമായ് മാറുമപ്പോൾ കാവിമുണ്ടണിഞ്ഞീടാം
അല്ലായ്കിലതു പാപം തന്നെയായ് വരുമന്ധ-
മനസ്സുള്ളവർ ചൂടുന്നതിലർത്ഥംവുമില്ല.
ക്ഷിപ്രസാദ്ധ്യമല്ലാർക്കുമതിനാൽ ധരിക്കുന്നു
ശുഭ്രവസ്ത്രങ്ങൾ സിദ്ധി കൈവരിച്ചവർപോലും
ഗുരുഭാഷിത പുണ്യ വാഹിനിപകർന്നതാം
സംശയനിവാരണസുധയാൽ സംതൃപ്തരായ്
ശിഷ്യസഞ്ചയം പദകമലം പ്രണമിച്ചു
സന്ധ്യയുമവിടെ നിന്നാമന്ദം വിരമിച്ചു.

## ഉച്ചയൂണ്

ഒരുപകൽ നേരത്തു മൂന്നാളുകൾ
അതിഥികളായി ഗൃഹത്തിലെത്തി
ഉമ്മുറത്തിണ്ണയിലൊത്തവണ്ണം
മൂന്നുപേരേയും വിളിച്ചിരുത്തി
അവരുടെ വാർത്തകൾ കേട്ടിരുന്നു
ആത്മാനന്ദഗുരു ശ്രദ്ധയോടെ
ഗുരുപത്നിക്കാവില്ലതിഥികളെ
പരിചൊടു സ്വീകരിച്ചാദരിക്കാൻ
രോഗിണിയായിക്കിടക്കയാൽ ത-
ന്നതിഥികളാരെന്നു കണ്ടുമില്ല.
പാചകത്തിന്നുവകയുമില്ല
വാങ്ങുവാൻ കൈയിൽ പണവുമില്ല
തന്നുടെ കഷ്ടസ്ഥിതികളോർത്തു
പാവമ സ്വാദ്ധ്വിയാൾ ഖിന്നയായി.

2

ഊണിന്നുനേരമായ് കൈകഴുകാൻ
സ്വാമിയും വന്നവരോടുചൊല്ലി
മൂവരും മുറ്റത്തിറങ്ങി കൈകൾ
ശുദ്ധിവരുത്തിയകത്തു ചെന്നു
പായവിരിച്ചിട്ടതിന്നുമുന്നിൽ
തൂശനിലകളിൽ വേണ്ടും വണ്ണം
ചോറും കറികളും ചൂടുപോകാ
തുണ്ടു വിളമ്പിയമട്ടിലപ്പോൾ
സ്വാമി പുറത്തേയ്ക്കുപോയിടാതെ
നേരെ മുറിയിൽ കടന്നതിനാൽ
ഈ വകയെല്ലാമൊരുക്കിടുവാൻ

സാധിച്ചതിഥികൾകണ്ടിടാതെ
മൃഷ്ടാന്നമുണ്ടവർ തൃപ്തരായി
ഏമ്പക്കം വിട്ടു പുറത്തിറങ്ങി
ഊണിന്റെ സ്വാദും വിശേഷങ്ങളും
തമ്മിൽ പറഞ്ഞു പുകഴ്ത്തിയേറെ

3

ആരുമേ പാചകം ചെയ്തിടാതെ
ആഹാരമെങ്ങിനെ നൽകിയെന്നോ?
ഈശ്വരസിദ്ധികളുള്ള സ്വാമി-
മാർക്കെങ്ങും പോകാതെ വേണ്ടതെല്ലാം
നൽകുവാനാകുമെന്നുള്ള സത്യം
ആത്മാനന്ദഗുരുവ്യക്തമാക്കി
അത്തിരുപാദങ്ങൾ വന്ദിക്കുവിൻ
സച്ചിദാനന്ദമറിഞ്ഞീടുവിൻ

## ശ്രീമുരുകദർശനം

സന്ധ്യാനേരമണഞ്ഞു ശിഷ്യഗണമൊ-
ത്തന്യൂനഭക്ത്യാദരാൽ
ചിന്താക്ലാന്തി വെടിഞ്ഞു ദേവനടയിൽ
പ്രാത്ഥിക്കുവാൻ സ്കന്ദനെ
തൃച്ചെന്തൂർമഹിമയ്ക്കു പണ്ടുമുതലേ
പ്രാമാണ്യമുണ്ടെങ്കിലും
മെച്ചം വേറിനിവേണ്ട വേണ്ട ഗുരുവിൻ
ദിവ്യത്വമൊന്നേമതി. 1

നോക്കെത്താദൂരമുണ്ടങ്ങിരുവശമവിടെ-
ബ്ഭക്തരാണത്രപേരും
നോക്കുന്നുണ്ടതിശ്രദ്ധയോടെ മിഴികൾ
പൂട്ടാതെ ശ്രീകോവിലിൽ
അക്കാണും കതകിന്റെ പാളിതിരിയു-
ന്നേരത്തു ദീപാർച്ചന
കാണാം കണ്ടതു കണ്ണുകൾക്കു സുകൃതം
നേടാം മനസ്സിന്നുമേ. 2

ശിഷ്യന്മാർഗുരുചിന്തയോടെ കടലിൽ
സ്നാനം കഴിഞ്ഞെത്തിയോർ
വീക്ഷിച്ചേറെയകന്നു നിന്നു ഗുഹനെ
ക്കാണാൻ വണങ്ങീടുവാൻ
അന്നേരം മണിയൊച്ചകേട്ടു പലതാം
വാദ്യങ്ങളും ശംഖുമേ
നന്നേതോഷമിയന്ന പുണ്യദിനമായ്
വാതിൽ തുറക്കുന്നതാ. 3

ദീപാരാധനകാണ്മതുണ്ടു, മനസ്സിൽ
വന്നില്ല സ്ന്തോഷവും

ദൂരത്താണിഹ നില്പതെന്നമനനം
വല്ലാതലട്ടീടവേ
ശ്രീകോവിൽ നടയിങ്കൽനിന്നുമവിടേ-
യ്ക്കാരോവരുന്നുണ്ടു ഹാ!
ഭാഗ്യംതന്നൊരു ബാലനത്രെ ശരിയായ്
കാണാമടുത്തെത്തിയാൽ 4

മുന്നിൽ സ്വാമിയതിന്നു പിന്നിൽ നിരയായ്
നില്പാണു ശിഷ്യർ, ഫലം
ഒന്നുംതന്നെയറിഞ്ഞിടാതെ ചിതമായ്
ബാലാഗമം നോക്കിയും
വന്നെത്തിവരിമെല്ലെമെല്ലെയിരുഭാ-
ഗത്തും വകഞ്ഞിട്ടുതൻ
കാൽത്താർതെല്ലുമിളച്ചിടാതെ ധൃതിയും
കാട്ടാതെസോത്സാഹമായ് 5

പത്തോളം വയസ്സെത്തിടും വിരുതെഴും
ബാലൻ ശിരോമുണ്ഡനം
ചെയ്തിട്ടുണ്ടുലലാടമദ്ധ്യെതെളിവായ്
കാണുന്നുഭസ്മക്കുറി
കയ്യിൽതട്ടമതിങ്കലുണ്ടു വടിവിൽ
തീർത്തോരുപൂമാലയും
കർപ്പൂരാദിയുമെത്ര ഭംഗിതനുവും
ആരാണിവൻ സത്യമായ് ...? 6

ആത്മാനന്ദമനോഗതത്തെയറിയാ-
തന്നേരവും ശിഷ്യരിൻ
നാവിൽ നിന്നുമുയർന്നിരുന്നു തിരുനാമങ്ങൾ
മഹാമന്ത്രമായ്
ജ്ഞാനീക്കെന്തറിയാഞ്ഞതുണ്ടു മുരുകൻ
തൻമുന്നിൽനിന്നീടവേ
ആനന്ദപ്പുളകത്തിലാണ്ടുതെളിയും
കർപ്പൂരദീപം സമം. 7

മന്ദസ്മേര മുതിർത്തു ബാലനവിടെ
ധന്യാത്മനായ്മേവിടും
സ്വാമിക്കായിമനോജ്ഞമാല്യമഴകിൽ
ചാർത്തീടവേശിഷ്യരും
ആമോദിച്ചതിഭാഗ്യമത്രെപുറകിൽ
നിന്നെങ്കിലും ഷൺമുഖ
സ്വാമിതൻകൃപകൊണ്ടുവന്ന സുഫലം
മറ്റാർക്കുകൈവന്നിടും....? 8

മാല്യത്തിൽ നറുഗന്ധമുണ്ടു പവനൻ
തിങ്ങിക്കറങ്ങീടവേ
ചാരുത്തുള്ളൊരു ശിഷ്യനേകിയതിയും
പൂമാലയാമോദമായ്
സാനന്ദംകരതാരിലേന്തിയുടനെ-
ചിന്തിച്ചുബാലന്നെയും
നോക്കുന്നേരമകന്നു പോയി മറവാ-
ർന്നേതോവഴിക്കത്ഭുതം. 9

എന്തേകേൾപ്പതു വാദ്യഘോഷമെവിടെ-
ശ്രീകോവിലിൽ സന്ധ്യയിൽ
ദീപാരാധനവേളയായി ജനവും
വാഴ്ത്തുന്നു വള്ളീശനെ
ആനന്ദാത്ഭുത ചിന്ത വിട്ടു ഗുരുവിൻ
സാമീപ്യമാരായവേ
കാണുന്നില്ലരികത്തുസ്വാമിയെവിടെ
പ്പോയെങ്ങനെ ഗോപ്യമായ്? 10

മായാബന്ധിതരായവർ മനമതിൽ
കാണുന്നുതൻ സ്വാമിയെ
ബാലൻമാല്യമിടുന്നതും ഗുരുവരൻ
ശിഷ്യന്നു നൽകുന്നതും
ഓരോശിഷ്യനുമുള്ളിലോർത്തു ഗുരുവിൻ
മാല്യംതനിക്കേകിയെ-
ന്നത്രേപാരിതിലെങ്ങു കാണുമിതുപോ-
ലുള്ളോരുയോഗീശനെ...? 11

ധന്യന്മാരതി വന്ദ്യനായ ഗുരുവിൻ
ചാരത്തുചെന്നാദരാൽ
വന്ദിച്ചു പരമാർത്ഥമുള്ളലറിയാ-
നുള്ളോരു ഭാവത്തോടും
അന്നേരത്തുരചെയ്തു സ്വാമിയിവിടെ-
ക്കണ്ടോരു ബാലൻ ജഗത്
പാലൻ താരകവൈരിയായ ഭഗവാൻ
വേലായുധൻ ഷൺമുഖൻ 12
എല്ലാതത്വവുമുള്ളിലുള്ള ശിവസ-
ന്താനം മയിൽ വാഹനൻ
ചൊല്ലേറും ഗിരിജയ്ക്കു പുത്രനിവനേ
ഹേരംബനും സോദരൻ
എല്ലാപേർക്കുമടുത്തു കണ്ടു ഭജനം
ചെയ്യാമതിൻമേലെയായ്
ഇല്ലില്ലൊന്നുമറിഞ്ഞു കൊൾക ഗുഹനെ
സേവിച്ചിടും പാതയും. 13

ആത്മാനന്ദസുനാമമാർന്ന ഗുരുവിൻ
ശിഷ്യോത്തമർ ചൊന്നതാം
ഉൽക്കൃഷ്ടോജ്വലമായ സത്യവചനം
കേട്ടുള്ളതോ ഭാഷയിൽ
എള്ളോളം പൊളിയേശിടാതെ വെളിവായ്
ശാർദ്ദൂലവിക്രീഡിതം
വൃത്തത്തിൽ കൃതിചെയ്തതിന്നു ശുഭമായ്
പാടട്ടെ വിശ്വംഭരൻ. 14

# വേളി

1

"വേണമായിരം രൂപ കല്യാണ-
മെന്മകൾക്കു നടത്തവാൻ
കൈകളിലില്ലയൊന്നുമേ വേളി
മാറ്റിവയ്ക്കാനുമാവില്ല
ഐഹികദുഃഖമാകുമാഴിയിൽ
പെട്ടു വല്ലാതുഴലുന്നു."
സ്വാമിതൻവാക്കുകേട്ടു സ്നേഹിതൻ
ലക്ഷ്മിയെസ്സേവചെയ്യുവോൻ
സമ്മതിച്ചു ധനം കൊടുക്കാമെ-
ന്നർദ്ധമാനസനായപ്പോൾ.

2

"സ്വാമിയാണു പോൽ സ്വാമിയെന്തിനീ
വേഷം കെട്ടിനടക്കണം?
വേദാന്തം ചൊല്ലി വിദ്യകൾകാട്ടി
ലോകരെപ്പാട്ടിൽ വീഴ്ത്തണം?
തൻകാര്യംപോലും നോക്കുവാൻ കഴി-
വില്ലെങ്കിലെന്തു യോഗിയോ?
അന്യരാൽ വാഴും കൂട്ടർക്കന്നിതു
പുത്തരിയല്ല-യാചന
ആയിരം രൂപ നല്കിയാലെന്നു
കിട്ടിടുമാരുനൽകിടും....?"
ഏവമുള്ളിൽ നിനച്ചു നീങ്ങിയ
സ്നേഹിതനെ ഗുരുവരൻ
പേരുചൊല്ലിവിളിച്ചു പിൻമട-
ങ്ങീടുവാൻമടികൂടാതെ

3

"താവകചിന്തയെല്ലാം വ്യക്തമായ്
ഞാനറിഞ്ഞതല്ലോ സ്നേഹിതാ
കണ്ടുകൊൾകിപ്പോൾ നൂറിന്റെ പുത്തൻ
നോട്ടുകളെന്റെ കൈകളിൽ"
എന്നുചൊല്ലിക്കരം ചലിപ്പിച്ചു
വായുവിങ്കൽ ഝടുതിയിൽ
തൽക്ഷണമെങ്ങോനിന്നുവന്നെത്തി
നോട്ടുകൾ വിസ്മയാവഹം.
മെല്ലവേ വീണ്ടുമോതിസത്ഗുരു
ഉള്ളം നന്നായറിഞ്ഞീടാൻ
"ഞാനറിയുന്നു സർവ്വവും ജന്തു
ജാലത്തിൻ ചിന്തപോലുമേ
ആകയാലല്ലോ സ്നേഹിതായാത്ര
പിൻതിരിപ്പിച്ചതിക്ഷണം
ഭിക്ഷതെണ്ടുകയല്ല ഞാൻ ലോക-
രക്ഷയാണെന്റെ ലക്ഷ്യവും
ഉള്ളതെല്ലാം കൊടുത്തവനുണ്ടോ
അന്യസമ്പത്തിലാഗ്രഹം....?"
മൗനമായ് പിന്നിരുന്നു സ്വാമിയും
കൺതുറന്നു സുഹൃത്തിനും.

4

മാപ്പുനൽകണമെന്നപേക്ഷിച്ചു
സ്നേഹിതൻ മൗനം കൊള്ളവേ
തൻ സുഹൃത്തിനു നൽകി സിദ്ധിയാൽ
നിർമ്മിച്ച നോട്ടിലൊന്നിനെ,
ഭക്തിയോടതു വാങ്ങിസ്നേഹിതൻ
തൻഗൃഹം നോക്കിയാത്രയായ്
തെല്ലിടകഴിഞ്ഞെത്തിയായിരം
രൂപയുമായി ഹൃദ്യനായ്
സ്വാമിതൻ കാൽക്കൽ വച്ചുവന്ദിച്ചു
തന്നപരാധം തീരുവാൻ.

## താലിഭാഗ്യം

മുറിയിൽ വിരിച്ചിട്ടപായമേലൊരുക്കിയ
ജഡത്തെ കിടത്തിയിട്ടുണ്ടാളുകൾ വന്നാൽ കാണാൻ
തലയ്ക്കൽ നിലവിളക്കെരിയുന്നരികത്തായി
കിടപ്പുണ്ടൊരു നാരി വിതുമ്പും ഹൃദയത്താൽ
ചുറ്റിലുമിരിക്കയാണാകുലരായി സ്ത്രീകൾ
അറ്റമില്ലാതെമൃത്യുവരുത്തും വിനയോർത്തും,
സമയമധികമില്ലതുപോലിങ്ങുബന്ധു-
ജനവും, ശവദാഹവേളയുമടുത്തെത്തി,
ആചാരവിധികളിലല്പവും പിഴവില്ലാ-
താചരിക്കണമതിന്നൊരുക്കം തുടങ്ങവേ
ഉള്ളിൽ നിന്നണപൊട്ടിയൊഴുകും കണ്ണീരോടെ
ജഡത്തെക്കെട്ടിപ്പിടിച്ചലറിപാവം ഭാര്യ...!!
ഇന്നലെയോളം കൂടെക്കഴിഞ്ഞ ഭർത്താവല്ലോ
ഇന്നൊരുനിർജ്ജീവമാം തനുവായ്കിടക്കുന്നു.
മക്കളില്ലതിനുള്ള കാലവുമായില്ലതിൻ
മുൻപുഹാ! വിധവയായ് തീർത്തുനിർദ്ദയൻവിധി
മകളിൻ മഹാദുഃഖനിലകണ്ടുള്ളിൽതോന്നി
തന്നുടെ വ്യഥയുവ യോഗിയോടറിയിക്കാൻ
അവിടെസ്സമാഗതനായിരുന്നപ്പോൾ ലോക-
രറിയുന്നതാമാറുമുഖൻപിള്ളയാംസ്വാമി
പുത്രിയെച്ചൂണ്ടിചൊല്ലിയീവിധം "കാണുന്നുണ്ടോ
ആരോരുമില്ലാതിവൾ വാഴണോവിധവയായ്?
ദൈവമെന്നല്ലേ ജനം വിളിപ്പൂയിവളുടെ
കൈതവംതീർത്തു രക്ഷിച്ചീടുവാൻ കഴിയുമോ?
മരിക്കുന്നതിനേക്കാൾ കഷ്ടമാണിനിയെല്ലാം
നരകപ്രായം ഗതികിട്ടാതെയലയണം
ശക്തിയുണ്ടെങ്കിൽ ഭവാനുണർത്തീടണം വേഗം
അരുമസ്സന്താനത്തിന്നേകണം താലീഭാഗ്യം

2

സ്തബ്ധരായ് നിന്നൂ ബന്ധു ജനവും മിത്രങ്ങളും
തായതൻ ശോകാഗ്നിയിലുയരും നാളം നോക്കി
ഭർത്താവിൻ സമീപത്തുശയിക്കും വിധവയാം
തന്വംഗിയാളെ സ്വാമി വിളിച്ചു പുറത്തെത്താൻ

എന്തുമാകട്ടെ പരീക്ഷിക്കുവാനുറച്ചവർ
സാവധാനമസ്ത്രീയെമുറ്റത്തുകൊണ്ടെത്തിച്ചു.
"ധരിച്ചചേലത്തുമ്പുകാട്ടിനീയിരിക്കുക
ജഗദംബികയോടുതാലിഭാഗ്യത്തിന്നായി
തന്നുടെപതിവ്രതാധർമ്മത്താൽ ലഭിച്ചിടാ-
മന്യൂനവരം സ്ക്ഷാൽ ദേവിതൻ പ്രസാദത്താൽ"
കല്പിച്ചുസ്വാമി, യതുകേട്ടുപിൻതിരിയാതെ
കെല്പെഴാത്തതാം തനുവോടെ നിന്നൊരുവിധം
പ്രാണനാഥനു ജീവൻ നൽകണം താലിക്കുള്ള
ശക്തിയെത്തെളിക്കണം ജീവിതം തുടരണം
കാലപാശത്തെപ്പൊട്ടിച്ചീടണം മമരാഗ-
പാശത്തെ ശിവേനന്നായ് നാഥനിൽബന്ധിക്കണം
നൽകണം തനയരിൽ ഭാഗ്യവുമെന്നോതവേ
സാവിത്രിസത്യവാനെ നേടുന്നപോലെത്തോന്നി.

3

നീട്ടിയചേലത്തുമ്പിൽ കണ്ടു നാലഞ്ചു പിച്ചി-
മൊട്ടുകളതുഭാഗ്യചിഹ്നമായ്കണ്ടു സ്വാമി
ജഡത്തിലപ്പോൾ ജീവചൈതന്യം വീണു ശവ-
സംസ്കാര ശ്രമമെല്ലാം നിറുത്തി ബന്ധുക്കളും
ഹൃദയം തുടിപ്പതുണ്ടിമയ്ക്കുമതുപോലെ
ഉദരത്തിനും ചെറുചലനമുണ്ടായ്വന്നു.
മരണവീട്ടിൽ ഘനീഭവിച്ച ദുഃഖം മാറി
വിരവിൽ യാത്രയാശുപത്രിക്കുള്ളതായ്തീർന്നു.

4

നാളുകൾ കടന്നുപോയാരോഗ്യവാനായ് മൃത-
നായമാനുഷൻ പത്നിയോടെത്തി ഗൃഹത്തിലും
തനയരുണ്ടായവർക്കാശിച്ചപോലെനല്ല
നിലയും വന്നു ദൈവസ്വാമിതന്നനുഗ്രഹാൽ
പതിഭക്തമാർക്കെന്തു സാധിക്കയില്ലെന്നല്ലീ
ഉമതൻ ഭക്തനാത്മാനന്ദനേകിയപാഠം.
ജീവിതപയോധിയെത്തരണം ചെയ്വാൻ സ്വാമി
തന്നെനല്ലൊരു ജലവാഹനം നമുക്കെന്നും
അതിനാലാത്മാനന്ദഗുരുവിൻ പാദാംബോജം
പ്രണമിക്കുവിൻ ഭക്തിയോടെ സജ്ജനരാശേ....!!

# ഗുരുമഹിമ

1

നിർമ്മല ചിത്തമേ നീ നിന്റെ സത്ഗുരു
നാഥനെ ധ്യാനിക്കയുള്ളിലെന്നും
നന്മതൻ വാക്കുകളേകുക ലോകത്തി-
നെന്നും ഗുരുപൂജാപുഷ്പമായി
ഈശ്വരചിന്തയിലാമഗ്നനാകുവാൻ
പ്രാണനെനന്നായടക്കീടുവാൻ
യോഗവിധിയും നിലയുമറിയുവാൻ
രാഗവിദ്വേഷമകന്നിടുവാൻ
ആശ്രയമായതിന്നാത്മാനന്ദഗുരു
ആശ്രിതവത്സലനാത്മാരാമൻ

2

മുന്നമൊരു പിതാവാദരാൽ തൻഗൃഹം
തന്നിലേയ്ക്കാനയിച്ചുള്ളിലേറും
ദുഃഖമകലാൻ കടലിനുമക്കരെ
വാഴുന്ന പുത്രന്റെ വാർത്തയെത്താൻ
സ്വാമിയോടിക്കഥചൊല്ലാതെ തൻഗൃഹ-
ത്തിങ്കലതിഥിയായ് കൊണ്ടുപോയി
സൽക്കരിച്ചാദരാൽ വേണ്ടും വിധം മനോ-
ചിന്തസഫലമായ് തീർന്നിടുവാൻ
എല്ലാമറിയുന്നൊരാത്മാനന്ദഗുരു
മന്ദസ്മിതത്താലിരുന്നവിടെ.

3

നാളുകളേറെക്കഴിയുന്നതിൻമുൻപു
കിട്ടീതനയന്റെ കത്തൊരെണ്ണം
പുത്രന്റെ കത്തുകണ്ടാനന്ദിച്ചാ പിതൃ-
ചിത്തത്തിലാഗ്രഹം വീണ്ടുമേറി
തന്മകൻ വേഗം വരേണം ഗൃഹത്തിങ്കൽ
വീണ്ടും വരുത്തേണം സ്വാമിയേയും
കാര്യം പറയാതടുത്തുതന്നുള്ളിലെ
മോഹം ക്ഷണത്തിൽ കതിരണിയാൻ

സ്വാമിയെക്കണ്ടുതന്നാലയത്തിങ്കലേ-
യ്ക്കാനയിച്ചു ഭക്തിപൂണ്ടചിത്താൽ
അന്നും പിതാവഗ്ഗുരുവിനെപ്പൂജിച്ചു
തൻമനോമോഹങ്ങളോതിടാതെ
പുത്രാഗമത്തെക്കൊതിച്ചൊരാതാതനും
സ്വാമിയെ വിശ്വസിച്ചാത്മാർത്ഥമായ്

4

മാസങ്ങളോടിയകന്നു തൻപുത്രനും
വന്നുവിശിഷ്ടമാം സമ്പത്തുമായ്
അച്ഛനുമമ്മയ്ക്കും സന്തോഷമായതിൽ
ബന്ധുജനങ്ങളും പങ്കുചേർന്നു.
ഏറെനാൾ കത്തും പണവുമില്ലാതന്യ
നാട്ടിൽ കഴിഞ്ഞ മകനുവേണ്ടി
സ്വാമിയെപ്പൂജിച്ചതാതനു മിക്കാര്യം
മിണ്ടിയില്ലാരുമറിഞ്ഞുമില്ല.

5

വർഷം പലതു പോയ് സ്വാമിതൻ പുത്രിക്കു
മംഗല്യം ചാർത്തുന്ന വേളവന്നു
അന്നാപിതാവു ചെന്നേറെ വിനീതനായ്
സ്വാമിതൻ ഗേഹത്തിലേകനായി.
ചൊല്ലിനാനേവം കൃതജ്ഞനായ് "കല്യാണം
നന്നായ് നടത്തണം വേണ്ടതെല്ലാം
ഞാനൊരുക്കീടാംപണമില്ലാതെന്നൊരു
ഖേദം മനസ്സിങ്കൽ വേണ്ടവേണ്ട,
മുന്നമൊരിക്കലെൻ പുത്രൻ പരദേശം
തന്നിലറിയാതെ വാണകാലം
എന്നുള്ളിൽ നേർന്നതാണീനേർച്ച ഞാനതു
തൃപ്പദംതന്നിലായർപ്പിക്കുന്നു".
അന്നേരവുമിരുന്നൊന്നും പറയാതെ
ആത്മാനന്ദഗുരുമൗനിയായി
ആരറിയുന്നുകരുണക്കടലാകു-
മാത്മാനന്ദഗുരുവിൻ മഹിമ.

## പ്രാർത്ഥനാദശകം

ആത്മജ്ഞാനായ ബുദ്ധായ
ത്രിലോകജ്ഞായ യോഗിനേ
ആത്മരൂപായബ്രഹ്മശ്രീ
ആത്മാനന്ദഗുരോ നമഃ

കാരുണ്യ സിന്ധുസമ്പൂർണ്ണ
കാരിണി ശിവകാമിനി
മുക്തിയേകിയ ബ്രഹ്മശ്രീ
ആത്മാനന്ദഗുരോ നമഃ

കാലാതീതാധ്യാനരൂപാ
ധർമ്മമാർഗ്ഗപ്രദായകാ
ചിന്മയാനന്ദ ബ്രഹ്മശ്രീ
ആത്മാനന്ദഗുരോ നമഃ

പ്രാണായാമ മഹാസിദ്ധി
കൈവരിച്ച കൃപാനിധേ
യശോധനനാം ബ്രഹ്മശ്രീ
ആത്മാനന്ദഗുരോ നമഃ

ശിഷ്യവൃന്ദസമേതംതൻ
ഇച്ഛപോൽ മുരുകേശനെ
കണ്ടുവന്ദിച്ച ബ്രഹ്മശ്രീ
ആത്മാനന്ദഗുരോ നമഃ

ആത്മദുഃഖമകറ്റാനായ്
അകംനൊന്തുവിളിക്കുകിൽ
മുന്നിലെത്തുന്ന ബ്രഹ്മശ്രീ
ആത്മാനന്ദഗുരോ നമഃ

ഹൃത്തടത്തിലിരുന്നെന്നും
കർമ്മവേദിതെളിച്ചീടും
ലോകവന്ദ്യായ ബ്രഹ്മശ്രീ
ആത്മാനന്ദഗുരോ നമഃ

ബന്ധുവായോർക്കുസംസാരി
ജ്ഞാനികൾക്കിഹയോഗിയും
സമദൃക്കായ ബ്രഹ്മശ്രീ
ആത്മാനന്ദഗുരോ നമഃ

കല്ലയപുരമേരാഗ
മാലികേധന്യപീഠമേ
കൈവണങ്ങുന്നു ബ്രഹ്മശ്രീ
ആത്മാനന്ദഗുരോ നമഃ

വർണ്ണഭേദങ്ങളില്ലാതെ
തത്വമോതിയപുണ്യമേ
അനുഗ്രഹിക്ക ബ്രഹ്മശ്രീ
ആത്മാനന്ദഗുരോ നമഃ

# ശ്മശാനത്തിൽ

അന്തിയാകുമ്പോളിരുളിൻകരിമ്പടം
മെല്ലെനിവർന്നുവെളിച്ചം മറയവേ
നേരെ നടന്നു ചെന്നെത്തും ശ്മശാനത്തി-
ലാരെയും നോക്കാതെ മിണ്ടാതെ സ്വാമിയും
കത്തും ചിതയ്ക്കുമുകളിലെറിയുന്ന
മർത്ത്യതനുവിന്റെ ഗന്ധമറിയാതെ
ചുറ്റിലും തൂവിക്കിടക്കുമുദകക്രി-
യയ്ക്കുള്ള വസ്തുവിൽ ശ്രദ്ധ തിരിയാതെ
വീശുന്ന കാറ്റിൽ തിരിയും പുകയേറ്റു
കണ്ണിന്നു കിട്ടുമസ്വസ്ഥതയില്ലാതെ
അന്ത്യാശ്രമിയാകാനുള്ള ദൃഢവ്രത-
ചിത്തനായ് സ്വാമിയിരിക്കുമേകാന്തനായ്.
അഗ്നിനാളങ്ങൾ പരത്തും വെളിച്ചത്തി-
ലാടും നിഴലിൽ ചലിക്കാത്തിരുളിലും
കാണുന്നു സ്വാമി മനുഷ്യമനോരഥം
പാടെയടങ്ങിവെൺചാരമാകും സ്ഥിതി
ഓരിയിട്ടെത്തും കുറുനരിയും വെന്ത-
മാംസത്തിനായ് ശ്വാവും തമ്മിൽ കയർക്കുമ്പോൾ
ഭൂതകാലത്തെപ്പെരുമയും തീക്കനൽ
ചാരമായ് മാറ്റുന്നവസ്ഥയയും കണ്ടകം
നന്നായൊരുക്കുന്നു സർവ്വസ്വവും തജി-
ച്ചുണ്മയറിയുന്ന ലോകം തെളിയുവാൻ
മഞ്ഞുംമഴയും തണുപ്പുമൊരുപോലെ
തോറ്റുപിൻ വാങ്ങുംതനുപഞ്ജരേമനം
ഓരോന്നറിയുന്നു മർത്ത്യവിചാരങ്ങൾ
പോലും ഗ്രഹിക്കും ഫലങ്ങൾ പറഞ്ഞീടും
പേപ്പിശാചുക്കളും ക്ഷുദ്രദേവന്മാരും
സ്വാമിയെക്കണ്ടാൽ പുറത്തേയ്ക്കിറങ്ങീടും
അന്ത്യത്തിലാരുമണയും ശ്മശാനത്തി-
ലേറെ നാളിങ്ങനെ രാത്രിയിൽ സ്വാമിയും
വാണുപരാശ്രയമില്ലാതെ മാനസ-
ഹേമമില്ലാതെ ദുഃഖങ്ങളില്ലാതെയും
എത്രചിന്താർഹിമീജീവിതം സത്ഗുരു-
വാകുമാത്മാനന്ദൻ കാട്ടിയമാർഗ്ഗവും.1

# രാഗമാലികശതകം

നമസ്തേ സജ്ജനരാശേ
നമസ്തേ സാധുശീലരേ
നമസ്തേ സോദരന്മാരേ
നമസ്തേ ബന്ധുമിത്രരേ 1

ഇരുൾ വിട്ടുവെളിച്ചത്തിൽ
എത്തുവാൻ വഴികാണുവാൻ
സനാതനമതപ്രാണ-
ശക്തിയെന്തെന്നറിഞ്ഞീടാൻ 2

വന്നാലും കല്ലയം തന്നിൽ
ഗുരുവിൻ പാദസീമ്നിയിൽ
നിഷ്ക്കളാകാരനായ്മേവും
ആത്മാനന്ദസമാധിയിൽ 3

എന്തു ശാന്തത നൈർമ്മല്യം
എന്തു പാവനമിസ്ഥലം
ആവസിക്കുന്നു യോഗീശൻ
ആത്മാനന്ദ ജഗത്ഗുരു 4

പുറം ലോകത്തെയാർഭാടം
അർത്ഥപുഷ്ടിയഹന്തയും
സ്വാർത്ഥചിന്തകളും നാസ്തി
ഉള്ളതെല്ലാം സദാശിവം 5

തൃണവും ലതയും നാനാ
തരുവും കുസുമങ്ങളും
നൽകുമാനന്ദമെപ്പോഴും
അതുപൂർവ്വാർജ്ജിതം ഫലം 6

അലിവാർന്നു തലോടുന്നു
ഗുരുകാരുണ്യമാരുതൻ

സമഭാവനയാൽ നില്പു
ശിഷ്യവൃന്ദങ്ങൾ ശ്രദ്ധയാൽ 7
ഇല്ല ജാതിമതചിന്ത
ഇല്ല താഴ്ചയുയർച്ചയും
തുല്യരാകുന്നുവന്നെത്തും
എല്ലാഭക്തജനങ്ങളും 8

മൺതരികൾക്കുമുണ്ടോരോ
കഥനമ്മോടുചൊല്ലുവാൻ
അത്രമേൽ ധന്യമേവർക്കും
പുണ്യസങ്കേതമിസ്ഥലം 9

രാജപാതയിൽനിന്നൊട്ടു
മാറി, പൂർവ്വാശയിൽ പരൻ
സമാധിപൂണ്ടതാം രാഗ-
മാലികാ നില്പു സൗമ്യമായ് 10

കുന്നിൻ മുകളിലെന്നാലും
ഭൂപരപ്പുണ്ടു ഭംഗിയിൽ
ദൂരെക്കാഴ്ചകളും കാണാം
കണ്ണിനുത്സവമാം വിധം 11

അവിടെച്ചോട്ടിലങ്ങിങ്ങാ-
യുണ്ടുനാനാവിധം ഗൃഹം
തെല്ലു ദൂരത്തു പാടങ്ങൾ
പറമ്പായൊരിടങ്ങളും 12

ആശ്രമത്തിൽ ബാഹ്യശബ്ദം
മഥിക്കില്ലമനസ്സിനെ
ദിവ്യമാമൊരുലോകത്തു
വന്നുപെട്ടതുപോലെയാം 13

ഉഷസ്സുമന്തിയും വന്നു
കൈതൊഴും ഗുരുനാഥനെ
അതുകാണാതെ നിൽക്കുന്നു
കഷ്ടം ഭൗതിക സക്തികൾ 14

ഓടക്കുഴലിന്നുണ്ടായി
ഭാഗ്യം കണ്ണന്റെ കൈകളാൽ
നീലകണ്ഠലലാടത്തിൽ
ചേർന്ന വെൺ ചാമ്പലിന്നുമേ 15

അതുപോൽ ധന്യമിന്നാടും
ആത്മാനന്ദസമാധിയാൽ
രാഗപഞ്ജരബദ്ധന്മാർ
അറിയുന്നില്ലിതു കാൺകിലും 16

പ്രണവാർത്ഥപ്പൊരുൾപോലെ
എന്നുമാശ്ചര്യമാംവിധം
സമാധിക്ഷേത്രമാരാദ്ധ്യം
സമ്പൂർണ്ണാനന്ദദായകം 17

ജടാമകുടമില്ലാതെ
കാവികൂടാതെയും ഗുരു
സമാധിപൂണ്ടുരിക്കുന്നു
സർവ്വജ്ഞൻ ശുഭദായകൻ 18

പട്ടണം വിട്ടുഗ്രാമത്തിൻ
മട്ടുകാണുന്നൊരിസ്ഥലം
വിട്ടുപോകാൻ ഭക്തരായോർ-
ക്കൊട്ടും തോന്നില്ലമാനസേ 19

ഗുരുമാഹാത്മ്യമോരോന്നും
കേട്ടുകേട്ടാത്മനിർവൃതി
പുൽകുമ്പോളൊഴിയും ക്ലേശം
വ്യഥയും വ്യർത്ഥചിന്തയും 20

കേൾപ്പതെല്ലാമാത്മാനന്ദ
ഗുരുവിൻ ജയവൈഖരി
കാണ്മതോ നാം മഹാത്മാവിൻ
ശ്രീയെഴും രാഗമാലിക 21

ചിങ്ങമാസത്തിലെശ്രേഷ്ഠം
വിശാഖം ജന്മതാരകം

ആചരിക്കുന്നു ശിഷ്യന്മാർ
അദ്ദിനമേറേ ഭംഗിയിൽ 22
മഹാഗണപതിഹോമം
ജപം സഹസ്രനാമവും
സമാധിപൂജയും പുണ്യ
ഗ്രന്ഥവായനയും പരം 23

പണ്ഡിതന്മാരത്ഥ്യന്മാർ
യജ്ഞവിത്തുകൾയോഗികൾ
തത്വഭാഷണമോരോരോ
നേരമോതും സരസമായ് 24

ഗുരുസ്മരണയിൽ നാനാ
ദിവ്യയത്ഭുതസംഭവം
നേരിൽക്കണ്ടിട്ടറിഞ്ഞുള്ളോർ
ചൊല്ലും ഭക്തിപുരസ്സരം 25

അതുകേട്ടാലകക്കാമ്പിൽ
വളരും പുളകോൽഗമം
ശുദ്ധസത്യങ്ങളായ് മുന്നിൽ
സംഭവിപ്പതുപോലെയും 26

അറിവിന്നൊപ്പമായ്ബാല
വൃന്ദവുമൊത്തുചേർന്നിടും
നിറവാർന്നവരുംപാടും
ഭക്തി ഗീതങ്ങളിമ്പമായ് 27

കാണുവാനുള്ള കണ്ണിന്നും
കേൾക്കുവാനുള്ള കാതിനും
ഓതുവാനുള്ള നാവിന്നും
അമൃതേകുന്നതിസ്ഥലം 28

വിധിപൂർവ്വമൊരുക്കുന്ന
ഉച്ചയൂണും വിശേഷമാം
അതുദേവഹിതം പോലെ
പ്രസാദം തന്നെയുത്തമം 29

പണ്ഡിതപാമരഭേദ-
മില്ലാതെത്തുന്നുലോകരും
ആത്മദുഃഖമകറ്റീടാൻ
ആത്മകാന്തം തെളിക്കുവാൻ 30

വന്നുചേരുന്നവരെല്ലാം
ഒന്നാകുന്നൊരു ചേതസ്സായ്
എന്നും കാണുന്ന കൂട്ടർപോൽ
മഗ്നരാകുന്നു പൂർണ്ണമായ് 31

അവരേകുന്നു സ്വാമിക്കു
പാദപൂജകളാദരാൽ
അവരേകുന്നു ഭക്തർക്കു
ശുഭകാര്യങ്ങളെന്നുമേ 32

സമാധിദിനവും പൂജ
നിർവ്വഹിക്കുന്നു മെച്ചമായ്
പരപ്രേരണകൂടാതെ
അപധ്യാനം വെടിഞ്ഞുമേ 33

സർവ്വപാപഹരം സാക്ഷാൽ
ഹരിയിൻ കഥയേഴുനാൾ
ശുഭകാരികളാൽവായി-
ക്കുന്നു സപ്താഹയജ്ഞമായ്. 34

കാണുവാൻ കേൾക്കുവാൻ പൂർണ്ണ
ചേതസ്സായ് പങ്കുചേർന്നിടാൻ
വന്നെത്തുമേറെ മോഹങ്ങൾ
വന്നുപോയവരുംസ്വയം 35

ബഹുമാനിതരർപ്പിക്കും
ഗുരുസൂക്തങ്ങളൊക്കെയും
മർത്ത്യജീവിതമുക്തിക്കു-
ള്ളൗഷധം തന്നെ നിശ്ചയം 36

പരുവാസികളാഢ്യന്മാർ
നീതിജ്ഞരധികാരികൾ

കലാകാരർ രാജ്യതന്ത്ര-
വിജ്ഞന്മാരതിബുദ്ധികൾ 37
വന്നെത്തുമേഴുനാൾ നീണ്ട
പൂജയിൽ പങ്കുചേർന്നിടാൻ
പുണ്യമാർന്നുള്ളോരീമണ്ണിൽ
ഗുരുവിൻ കൃപനേടുവാൻ 38

ക്ലേശഭൂയിഷ്ടമാം ചിത്തം
ശാന്തിയിൽ മഗ്നമാകുവാൻ
ഗുരുചിന്തകളാൽ സാദ്ധ്യ-
മെന്നു വിശ്വാസമാകണം. 39

ശങ്കവേണ്ടപരമാർത്ഥം
തന്നെയത്ഭുതവൃത്തികൾ
ശാസ്ത്രബുദ്ധികളെപ്പോലും
വിസ്മയിപ്പിച്ചതാണവ 40

ഗുരുനാമങ്ങളാൽ സ്തോത്രം
ചൊല്ലിയാൽശുഭവേളയിൽ
തെളിയും ഗുരുവിൻ രൂപം
ശാന്തമാനസഭക്തരിൽ 41

കല്മഷങ്ങളകലാനും
ചിത്സ്വരൂപംതെളിയാനും
തത്വബോധമുദിക്കാനും
ഗുരുവന്ദനമേവരം 42

അഖിലേശ്വരിയാമമ്മ
ബാലികയ്ക്കൊത്ത രൂപമായ്
ഗുരുവിൻ മുന്നിലാനന്ദ
നൃത്തം ചെയ്യുന്നിതിപ്പൊഴും 43

സമാധി മന്ദിരം തന്നിൽ
ഭക്തിപൂർവ്വം വണങ്ങിയാൽ
ബാലദേവതയിൻ പാദ-
നാദമുള്ളിലറിഞ്ഞിടാം 44

കാൽച്ചിലമ്പിൽ നിന്നുമെത്തും
മന്ദ്രമധുരമാം സ്വനം
ആത്മനിരവൃതിയിലാഴ്ത്തും
സർവ്വദുഃഖനിവാരണം 45

അതിമോഹമൊരുക്കുന്ന
വിനകൾക്കന്ത്യമേകുവാൻ
തിരുവായ്മൊഴിതന്നർത്ഥ-
മൊത്തുമുന്നോട്ടു പോകണം 46

സത്യവും ധർമ്മവും ലോക
കർമ്മവും ഗുരുസേവയും
നീതിയും ദയയും സ്നേഹ-
ശുദ്ധിയും ജയമേകിടും 47

ആത്മാനന്ദമഹാത്മാവിൻ
സിദ്ധിയെക്കണ്ടറിഞ്ഞതാം
ശിഷ്യരോതിയ സത്യത്തെ
കഥിക്കാംനാതിദീർഘമായ് 48

ജ്ഞാനമാർഗ്ഗത്തിലൊന്നാണു
യാത്രയെന്നു ധരിക്കുവാൻ
ശിഷ്യരെക്കൂട്ടിദേശങ്ങൾ
ചുറ്റിവന്നൊരു വേളയിൽ 49

മരുത്വാമലയിൽ സ്വാമി
സന്ധ്യാനേരത്തുനില്ക്കയായ്
ചുറ്റിലും കൂടി ശിഷ്യന്മാർ
ഗുരുസൂക്തങ്ങൾ കേൾക്കുവാൻ 50

ആത്മജ്ഞാനം ലഭിച്ചീടാ-
നുള്ളതാപസവൃത്തികൾ
തുടരാൻ പലരും ചിത്ത
ശുദ്ധരായിങ്ങണഞ്ഞിടും 51

പുറമേ യൗഷധീപൂർണ്ണ-
മകമേധാതുവൃദ്ധിയും

സർവ്വജ്ഞാനം ലഭിച്ചീടാ-
നുതകുന്ന ഗിരിസ്ഥലം 52

ഗുഹകൾക്കുള്ളിലായ് വാഴ്വൂ
യോഗികൾ പലകാലമായ്
പരാശ്രയങ്ങളില്ലാതെ
ദിനരാത്രം മറന്നുമേ 53

ഗുഹയിൽ ഘോരസർപ്പങ്ങൾ
പലജാതി മൃഗങ്ങളും
കടന്നാലും കിടന്നാലും
ചഞ്ചലരല്ല യോഗികൾ 54

ചട്ടമ്പിസ്വാമികൾ ധ്യാനി-
ച്ചിരുന്ന ഗുഹയിന്നുമേ
പരിപാവനമായ് കാത്തു
സൂക്ഷിക്കുന്നു വിവേകികൾ 55

നാരായണ ഗുരുപാദർ
തപമാർന്ന മഹാഗുഹ
കാണുവാനുള്ളമോഹത്താ-
ലെത്തുന്നു ചില മാനുഷർ 56

പിള്ളത്തടത്തിൽ സന്യാസി
ശ്രേഷ്ഠന്മാർ സുബ്രഹ്മണ്യനെ
കണ്ടു വന്ദിച്ചു വാങ്ങുന്നു
വരം വേണ്ടുന്നതിപ്പൊഴും 57

എന്നുമാശ്ചര്യമേകുന്ന
മരുത്വാദ്രിയിലെത്തുവാൻ
കാര്യമുണ്ടാകും നേരത്തു
കണ്ടുനന്നായ് ഗ്രഹിക്കണം 58

ശിഷ്ടരാം ശിഷ്യരോടോതി
പൂർവ്വജരതിമാനുഷർ
ഉയരമൻപതിൻമേലെ
അടിയെന്നുധരിക്കണം 59

കണ്ടിടാതെങ്ങനെബോദ്ധ്യ-
പ്പെടുമെന്നവരോർക്കവേ
കാണിച്ചുമലകൾ താണ്ടി-
പ്പോകും പൂർവ്വജരെങ്ങവാൻ 60

താലികെട്ടു കഴി[illegible]
മലർമാല്യം [illegible]
പൂക്കളെല്ലാം [illegible]
വിഷമിച്ചു ഗൃ[illegible] 62

കാവണത്തിനടുത്തെത്തി
മാലനൽകുന്നരീതിയിൽ
സ്വാമി തൃക്കൈകൾ നീട്ടുമ്പോൾ
വന്നെത്തി പുതുഹാരവും 63

അതുനൽകി മുഹൂർത്തത്തിൽ
തന്നെകല്യാണഘോഷവും
നടന്നു, സ്വാമിതൻ ദേവീ
ഭക്തിയെ വാഴ്ത്തിലോകരും 64

തൃച്ചെന്തൂർ നടയിൽ സുബ്രഹ്-
മണ്യനെ സ്തുതിചെയ്യവേ
ബാലനായ് മുരുകൻ മുന്നിൽ
വന്നു മാല്യവുമേകിനാൻ 65

മൃതനാം പതിയെനോക്കി-
ക്കരയുംപതിഭക്തയെ
താലിഭിക്ഷയിരക്കാനായ്
ചൊന്നു രക്ഷിച്ചതും ഗുരു. 66

ഉള്ളിൽ സ്വാമിയെ നിന്ദിച്ചി-
ട്ടകലുന്ന സുഹൃത്തിനെ
വിളിച്ചിട്ടുള്ളിലെ ചിന്ത
എല്ലാം ചൊല്ലി ശ്രവിച്ചപോൽ 67

പണവും തന്നിലുണ്ടെന്നു
കാണിച്ചു കരുണാമയൻ

കരത്താലൊന്നു തട്ടീട്ടു
വരുത്തിനോട്ടുകെട്ടുകൾ 68
ജീവിതത്തിന്നവയൊന്നും
എടുക്കാതെ വിവേകിയായ്
വസിപ്പുലോകരക്ഷയ്ക്കു
വേണ്ടമാർഗ്ഗങ്ങളോതിയും 69

സ്വാമിതന്നയൽപക്കത്തെ
ഗൃഹസ്ഥൻ പുലർവേളയിൽ
കുളിക്കാൻ കിണറിൻ വെള്ളം
മേനിയിൽ കോരിവീഴ്ത്തവേ 70

തിളയ്ക്കുന്ന ജലം വീണു
ചുട്ടുപൊള്ളുന്ന പോലവേ
തോന്നിയുള്ളിൽ കാര്യമെന്തെ-
ന്നറിയാനുള്ള വെമ്പലും 71

ആളയച്ചു ഗുരുഗേഹം
തന്നിൽ, വന്നവനോതിനാൻ
പട്ടിണിയാണു സ്വാമിക്കു
പഴുതില്ല പണത്തിനും 72

അക്ഷണം നൽകിവേണ്ടുന്ന-
തെല്ലാം നല്ല ഗൃഹസ്ഥനും
ഉത്തമോത്തമനുണ്ടായ
വിശപ്പെത്ര വിചിത്രമാം 73

ഉള്ളതെല്ലാംപരർക്കായി
നൽകി ഭൗതിക ജീവിതം
പൂർണ്ണമാക്കി വിവേകത്താൽ
സ്വാർത്ഥചിന്തയകറ്റിയും 74

മനോദുഃഖങ്ങളാലെത്തും
സഹജീവികളിൽ കൃപ
ചൊരിഞ്ഞു വേണ്ടപോൽ ത്യാഗി-
യായിവാണു ജഗത്ഗുരു 75

പലദിക്കിലൊരേനേരം
പ്രത്യക്ഷപ്പെട്ടുലോകരെ
വിസ്മയിപ്പിച്ചതും സ്വാമി
തന്നെ സിദ്ധിക്കുടയവൻ 76

ഒരുനാൾ സ്വാമിയും രാമ-
ഭക്തന്റെയാശ്രമത്തിലും
അനുയായികളിൻ ശാഠ്യം
കൊണ്ടുപോയറിയാഞ്ഞപോൽ 77

രാമഭക്താശ്രമം നീല-
കണ്ഠദേവന്റെ സൃഷ്ടിയാം
അവിടം രാമമന്ത്രത്താൽ
സദാപൂരിതമാദരം 78

രാമനും സീതയും വായു-
പുത്രനുമുള്ളകോവിലിൽ
വന്ദിച്ചു ഗുരുവും, തമ്മിൽ
നല്ലപോലറിയുംവിധം 79

സ്വാമിയെക്കൂട്ടിവന്നുള്ളോർ
ദൂരെയായൊരുവേളയിൽ
കുഞ്ഞുങ്ങൾക്കായ് ലഡു നൽകി
ആത്മാനന്ദമഹാഗുരു 80

കണ്ടു നിന്നവരും വന്നു
പങ്കുപറ്റിരുചിപ്രദം
മധുരദേവിതൻ ക്ഷേത്ര
പ്രസാദമായിരുന്നവ 81

ആശ്രമാധിപനിൽ നിന്നും
വന്നവാക്കുകൾ മുള്ളുകൾ
ഉള്ളിലേറ്റുമുറിഞ്ഞപ്പോൾ
മടങ്ങിയനുയായികൾ 82

കണ്ണുകാണാതെ കണ്ണാടി
ചൂടിട്ടെന്തുപ്രയോജനം?

കാവിവസ്ത്രം മൂടിനിന്നാൽ
ആരും മാറില്ലയോഗിയായ് 83

ഉള്ളറിയാനുള്ള യോഗ-
വിദ്യയക്ഷര വിദ്യയാൽ
ലഭ്യമല്ലെന്നറിയാനും
ഉദ്ദണ്ഡന്മാർ ശ്രമിച്ചിടാ 84

മൗനം വാചാലമായ്‌വന്ന
സ്വാമിതൻ ശിഷ്യരിൽമനം
യോഗിയാരെന്നറിഞ്ഞീടാൻ
ഉതകുന്നൊരുവേളയായ് 85

മൃഗക്കൂട്ടം കാനൽവെള്ളം
കണ്ടുമോഹിച്ചു പോകും പോൽ
സിദ്ധനാരെന്നറിയാതെ-
യുള്ള യാത്രകൾ നിഷ്ഫലം 86

സ്വാമിതൻ കാല്ക്കൽ വന്ദിക്കാൻ
വന്ന ഭക്തയോടോതിനാൻ
എന്തുവേണ്ടുന്നതെന്നിപ്പോൾ
ചൊല്ലുകമടിയാതെ നീ 87

അതുകേട്ടാശ്ചര്യം പൂണ്ടു
ചിന്തയാലേറെ വ്യക്തമായ്
ആരുമില്ലാതെവാഴുന്നോ-
ളെന്താശിപ്പതുകേൾക്കുവാൻ? 88

ധനവും സ്ഥാനവും നല്ല
ഗൃഹവും ബന്ധുവൃന്ദവും
വേണ്ടെനിക്കുദേഹസൗഖ്യം
മാത്രമർത്ഥിച്ചിടുന്നു ഞാൻ 89

ഭക്തതൻ ശിരസ്സിൽകൈവെ-
ച്ചിംഗിതം പോലെ നിൻതനു
രോഗമില്ലാതെവർത്തിക്കു-
മെന്നനുഗ്രഹമേകിനാൻ 90

വെയിലേറ്റുവിയർത്താലും
മഴയേറ്റു കുതിർന്നാലും
ശീതത്താൽ മരവിച്ചാലും
രോഗമേശില്ല ഭക്തയിൽ 91

ഇന്നുമീ സാദ്ധ്വി സ്വാമിക്കു
പൂജചെയ്യുന്നു തൃപ്തയായ്
രാഗമാലികയിൽ ചേരും
എല്ലാമംഗളനാളിലും 92

ഇമ്മട്ടിലേറെസത്യങ്ങൾ
സംഭവങ്ങൾ കഥിച്ചിടാം
വന്നാലും ഗുരുവിൻ പാദം
ഭക്തിയോടെ വണങ്ങിടാം 93

നമസ്തേ നിർഗ്ഗുണാകാരാ
നമസ്തേ ദിവ്യമാനസാ
നമസ്തേ ജ്ഞാനസാരംശാ
ആത്മാനന്ദ ഗുരോ നമഃ 94

നമസ്തേ നിർമ്മലാകാരാ
നമസ്തേ ഭക്തവത്സലാ
നമസ്തേ സച്ചിതാനന്ദാ
ആത്മാനന്ദ ഗുരോ നമഃ 95

നമസ്തേ വേദപ്പൊരുളേ
നമസ്തേ കരുണാകരാ
നമസ്തേ സജ്ജനാപാലാ
ആത്മാനന്ദ ഗുരോ നമഃ 96

നമസ്തേ വിശ്വവന്ദിതാ
നമസ്തേ ധർമ്മരക്ഷകാ
നമസ്തേ സ്കന്ധനാ മ്നായാ
ആത്മാനന്ദ ഗുരോ നമഃ 97

നമസ്തേ സുപ്രസാദായാ
നമസ്തേ തത്വദായകാ

നമസ്തേ സത്യരൂപായ
ആത്മാനന്ദ ഗുരോ നമഃ 98
നമസ്തേ ശുഭ്രവസനാ
നമസ്തേ ശുഭസാഗരാ
നമസ്തേ ശുദ്ധസിദ്ധായാ
ആത്മാനന്ദ ഗുരോ നമഃ 99

നമസ്തേ സാധുരക്ഷകാ
നമസ്തേ ഹരിവത്സലാ
നമസ്തേ ഇന്ദിരാ ഭക്താ
ആത്മാനന്ദ ഗുരോ നമഃ 100

നമസ്തേ ശങ്കരപ്രിയാ
നമസ്തേ അംബികാശ്രിതാ
നമസ്തേ ഷൺമുഖാധീന
ആത്മാനന്ദ ഗുരോ നമഃ 101

തിലതൈല സമം ചിത്തിൽ
വിശ്വപൂജിതാ നിൻകൃപ
നിന്നിടേണം ജീവനെന്നും
ശോഭിക്കാനായിസത്ഗുരോ..... 102

കാമക്രോധമകന്നു ചിത്തമലരിൽ
സജ്ഞാനമാം തൂമധു 103
സാമോദംപകരേണമുള്ളിലതുല
സ്സൗരഭ്യമായ് ഭക്തിയും
പ്രേമത്തിന്നൊളിപോലെശുദ്ധി, ഹൃദയേ
ചേർത്തീടണം രാഗവും
ആത്മാനന്ദമഹാഗുരോതവപദം
ഭക്ത്യാദരാൽകൈതൊഴാം 103

# ശ്രീ ആത്മാനന്ദ ഗീതം 1

പാടുകമനമേ പാടുക നീ ഗുരു
നാഥസ്മരണകളെന്നും
ചിന്താസാഗരയലകളിലുഴലാ-
തകമേ ശാന്തിലഭിക്കാൻ
പാടുകമനമേ പാടുക നീ ഗുരു
നാദസ്മരണകളെന്നും
ബാലാംബികയും മൂകാംബികയും
കന്യാകുമരിയംബികയും
മംഗളമരുളും ശ്രീപാർവ്വതിയും
നലമൊടുകേൾക്കും ഗീതം
പാടുകമനമേ പാടുക നീ ഗുരു
നാഥസ്മരണകളെന്നും
ശുഭകരമാം ഗാനാഞ്ജലിയാൽ നറു
മണമിയലും മലർ വർഷത്താൽ
ഗുരുചരണാംബുജസേവനമേകാൻ
നില്പൂ നിൻ തിരുസന്നിധിയിൽ
കാണുന്നെല്ലാം ഗുരു നയനങ്ങൾ
കേൾക്കുന്നെല്ലാം ഗുരുവിൻ ശ്രോത്രം
അറിയുന്നെല്ലാം ഗുരുവിൻ ചിത്തം
അതിനാലഭയം നൽകും ദേവൻ
പാടുകമനമേ പാടുക നീ ഗുരു
നാഥ സ്മരണകളെന്നും.

## ശ്രീ ആത്മാനന്ദ ഗീതം 2

പദകമലങ്ങളിലഭയം നൽകുക
ആത്മാനന്ദസത്ഗുരുവേ
മഞ്ജുളമാം മലർ മാലകൾ ചാർത്തി
നിൻതിരുനാമാവലികളുയർത്തി
ജനിമൃതിതൻ ഭയചിന്തയകറ്റി
തനുവും മനവും ശുദ്ധവരുത്തി
ദിനവും ശുഭമാം ജീവിതയാത്ര
തുടരാൻ നിർമ്മല ശാന്തി ലഭിക്കാൻ
പദകമലങ്ങളിലഭയം നൽകുക
ആത്മാനന്ദസത് ഗുരുവേ.
പകലും രാത്രിയുമറിയ്തെത്തും
പകയുംദ്വേഷവുമവകൾ നിരത്തും
വിധി ബലം കർമ്മ ഫലങ്ങൾ വരുത്തും
നരനെ വിവിധ പദത്തിലിരുത്തും
അതുമാറാൻ തവ കൃപയും വേണം
നിറവായ് മുന്നിൽ തെളിയുകവേണം
ജീവിതവാഹിനിയൊഴുകീടേണം
തടയും ദുഷ്കൃതിമാറുകവേണം
പദകമലങ്ങളിലഭയം നൽകുക
ആത്മാനന്ദസത്ഗുരുവേ
ആത്മാവെന്തറിയാതൊരുവനു
ഇഹപരസുകൃതം കരഗതമല്ല
ആത്മാനന്ദപഥമറിയുമ്പോൾ
ആത്മാനന്ദ ഗുരുപരനല്ല.
പദകമലങ്ങളിലഭയം നൽകുക
ആത്മാനന്ദ സത്ഗുരുവേ
സുഖദുഃഖങ്ങൾ ഗുണദോഷങ്ങൾ
വരുവാൻ ധരണിയിലാരാധാരം
ഗുരുവചനാർത്ഥം മനമറിയുമ്പോൾ
മറയും ഭിന്നവികാരവിചാരം
അതിനായെന്നെയൊരുക്കാൻ കരുണാ-
മയനിൽ സർവ്വവുമർപ്പിച്ചീടാൻ
പദകമലങ്ങളിലഭയം നൽകുക
ആത്മാനന്ദ സത്ഗുരുവേ.

## ശ്രീ ആത്മാനന്ദ ഗീതം 3

അഖിലാണ്ഡസത്യമെല്ലാമറിയുന്ന ഭവാനെന്റെ
അകക്കണ്ണുതുറന്നാലുമഖിലേശ്വരാ
അലയാഴിപോലെയുള്ളമടങ്ങാതെയനവധി
അഴലേറ്റു വലയുമ്പോൾ നിരാശ്രയൻ ഞാൻ
അകലുമോ പ്രിയമുള്ളോർ നിരർത്ഥകമാകാംപക്ഷേ
അവിരാമമെന്റെ യാത്രതുടർന്നിടുമ്പോൾ
അശരണനല്ലഞാനെന്നുരയ്ക്കുവാനില്ല ശക്തി
അരികിലില്ലാരുമല്പം സാന്ത്വനമോതാൻ
അനുഭവമിതുവരെ നിരുപിച്ചാലുള്ള പുണ്യം
അളക്കുവാനുള്ള പാത്രം നിന്നിലേയുള്ളു.
അവിരളമുയരുന്നതിരുവചനങ്ങൾ പാടി
അവിടത്തെ ചരണത്തിൽമമദുരിതം
അകറ്റുവാൻയാചിക്കുന്നു ദയാനിധിയല്ലോ ഭവാൻ
അകലരുതെന്നിൽ നിന്നുമണുമാത്രയും
അതിശാന്തഭാവംപോലെയതിക്രൂരഭാവത്തെയും
അണിയുവാനവിടേയ്ക്കു പ്രയത്നമില്ല.
അറിയുന്നു ഭവാനെല്ലാ മഹാത്മ്യ മഹിമയും
അതിനാലെൻ നിലയേയുമറിയുമല്ലോ?
അവലംബർക്കാത്മാനന്ദൻബന്ധുക്കൾക്കങ്ങാറുമുഖൻ
അശിക്ഷിതർക്കെല്ലാം സ്വാമിയഭയനിധി
അംബികയ്ക്കുപ്രിയഭക്തനറിയുവോർക്കഭിമതൻ
അശുഭങ്ങളകറ്റിടുമത്ഭുത ദിവ്യൻ
അജ്ഞതയാലെത്രപാപം ചെയ്തുവോഞാനറിയാതെ
അഭിശസ്ത ജീവിതത്തിൽ പലനിലയിൽ
അകംനിറഞ്ഞെന്റെ ദുഃഖമൊഴുകുമ്പോൾ കൃപാരാശേ
അവിടന്നെൻ ദുരിതങ്ങളകറ്റിയാലും

## ശ്രീ ആത്മാനന്ദ ഗീതം 4

കാണുവാനായില്ല കണ്ണുകൾക്കും പ്രഭോ
കേൾക്കുവാനായില്ല കാതുകൾക്കും
ഒന്നുമറിയുവാനായില്ല മാനസം
ഭൗതികസക്തിയിലാഴുകയാൽ
എത്രയോ ഭക്തർനിൻ ജ്ഞാനാബ്ധിതൻ തീരം
കാണുവാനെന്നെവിളിച്ചുവെന്നോ
എത്രയോനാളിലവാച്യമാമത്ഭുത
സംഭവചിത്രം വരച്ചുവെന്നോ?
അന്നെല്ലാം ജീവിതക്കാടകം തന്നിലായ്
നേർവഴികാണാതലഞ്ഞിരുന്നു
ബന്ധവുമോരോ കടമയുമെൻചുമൽ
തന്നിൽ വഹിച്ചു നടന്നിരുന്നു.
ആശയുണ്ടെങ്കിലും കാണുവാനായില്ല
ആത്മാനന്ദ ഗുരോ നിൻസ്വരൂപം
കാലം കടന്നുപോയ് യൗവ്വനവും യുവ-
ശക്തിയുമർത്ഥവും കൂടെപ്പോയി
ബന്ധുക്കളായവരും മിത്രസംഘവും
തൻകാര്യം നോക്കിത്തിരിഞ്ഞുപോയി
ഇന്നുഞാനേകനാണന്ധകാരത്തിങ്കൽ
വീണപോലായിത്തളർന്നുപോയി.

2

സത്സംഗമത്തിന്നുടമകൾസജ്ജന-
സത്തുക്കൾതാവക സന്നിധിയിൽ
കൊണ്ടുവന്നെന്നെയുമിന്നുഞാനാദരാൽ
നില്പു, വഴികണ്ടറിഞ്ഞിടാതെ
സച്ചിന്മയപ്പൊരുളെന്തെന്നറിവീല
ജ്ഞാന വഴികളും തത്വങ്ങളും
എങ്കിലുംമാശിപ്പുഞാനീകുടീരത്തിൽ
നിൻതിരുനാമങ്ങളാലപിക്കാൻ
മന്മാനസത്തിൽ മതിവരുവോളവും
ത്വൽപാദസീമ്നിയിൽ വർത്തിക്കുവാൻ
ഹേ പ്രഭോനിൻദിവ്യകാരുണ്യ പൂരമെൻ
ജീവനിൽ ജീവനായ്‌വർഷിച്ചാലും.

## ശ്രീ ആത്മാനന്ദ ഗീതം 5

**(കുമ്മി)**

ശ്രീമയമായിടും പുണ്യദേശം - പാരിൽ
കല്ലയമെന്നപേരാർന്നദേശം
കണ്ടുവരുവിൻ - ഭക്തി
പൂണ്ടുവരുവിൻ
ലോകോപകാരത്തിനു ഭുജാതനായൊരു
ആത്മാനന്ദൻപാദം കുമ്പിടുവിൻ - പര-
മാനന്ദത്തേനമൃതുണ്ടിടുവിൻ.

മാനവ ചിത്തവിഭൂതിയായി - തത്വ
ജ്ഞാനപ്പൊരുളിൻ നിറവുമായി
വാണതിവിടെ-ബഹു
ദ്ധ്യാനങ്ങളോടെ
ശിഷ്യസമാജത്തൊടുമിത്രങ്ങളുമൊന്നിച്ചു
തത്വങ്ങൾമോദാൽ പകർന്നദേവൻ - ഗുരു
സത്തമരാരെന്നറിഞ്ഞദിവ്യൻ.

വിദ്യാധിരാജവഴിയറിഞ്ഞു - സിദ്ധ
നാണുഗുരുവിൻ ഗതിയറിഞ്ഞു
ആനന്ദംകൊണ്ടു-ശ്രീ നീല
കണ്ഠനെക്കണ്ടു
ഓരോരോസന്യാസസൂക്ഷ്മ ഭാവങ്ങളെ
നേരിട്ടറിഞ്ഞകം പൂർണ്ണമാക്കി - സ്വയം
സാധുവായ് ജീവിതവഞ്ചി നീക്കി.

ആർപ്പുവിളിയും കുരവകളും-നല്ല
മേളവും നീളെയാഘോഷങ്ങളും
ഒന്നുമില്ലാതെ-സുഖ
തൃഷ്ണയില്ലാതെ

ആപത്തൊടുതാപത്തിനുമന്ത്യംകുറിച്ചുകൊ-
ണ്ടാത്മാനന്ദസ്വാമിയത്നമായി - ശിഷ്യ
സഞ്ചയം സാമോദംസജ്ജരായി,

കാലം കടന്നു കടന്നു പോയി - സാക്ഷാൽ
സ്വാമിയും പൂർണ്ണസമാധിയായി
പീഠമൊരുങ്ങീ - രാഗ
മാലികയായി
ശിഷ്യന്മാരൊന്നിച്ചതിഭക്ത്യാനമിക്കുന്നു
പുണ്യദേവാർപ്പണമന്ദിരത്തിൽ-ഗുരു
തത്വകഥകൾപകർന്നിടുന്നു.

## ശ്രീ ആത്മാനന്ദ ഗീതം 6

മുന്നിലുണ്ടെപ്പൊഴുമെൻ ഗുരുനാഥന്റെ
വർണ്ണമെഴും പൂർണ്ണ ചിത്രം
കാണുവാനിമ്പമുണ്ടെങ്കിലുമുള്ളത്തിൽ
അത്ഭുതമായ് മാറിടുന്നു.
മുണ്ഡനം ചെയ്ത ശിരസ്സും വിശാലമാം
നെറ്റിയും ചേലാർന്നകാതും
അർദ്ധനിമീലമാമക്ഷിയും മാസ്മര
കാന്തിതുടിക്കും കവിളും
ഭക്തരിൻ ഗന്ധമറിയുന്ന നാസിക-
യ്ക്കൊത്തപോലുള്ള വടിവും
തഞ്ചമായ് പുഞ്ചിരിചോരുന്ന വക്ത്രവും
ശുഭ്രമാം താടിയും നന്നായ്
ചേരുന്ന കണ്ഠവും ദീർഘമാം ബാഹുവും
വിസ്തൃതമേറുമുരസ്സും
പ്രാണ പ്രയാണവിശുദ്ധിവിളങ്ങുന്ന
നല്ലൊരുദരനിലയും
തൂവെള്ള വസ്ത്രമണിഞ്ഞൊരരയും തൻ
പത്മാസനത്തിലിരിപ്പും
കാൽമുട്ടിലക്കരപത്തികൾ വച്ചുകൊ-
ണ്ടാരാലയയ്ക്കുന്നനോക്കും
സച്ചിന്മയനാം ഗുരുവിനെക്കാട്ടുന്നു
ആത്മാനന്ദസ്വാമിയായി
വിശ്വവിധാതാവും നീയുമൊരേശക്തി
തന്നെയെന്നുള്ളമറിയാൻ
ഹേ!പ്രഭോനിൻരൂപദർശനംതന്നാലും
പ്രാർത്ഥനകേട്ടുണർന്നാലും.

## ശ്രീ ആത്മാനന്ദ ഗീതം 7

വരികയായ് മുന്നിലെന്നുമദൃശ്യനായ്മേവിടുന്ന
ശുഭകരതവതിരുസദനത്തിങ്കൽ
പരിചയമിവിടില്ല നിലകളുമറിയില്ല
പഠനവുമില്ലതേറ്റമെളിമയായ് ഞാൻ
പലവഴിപലയിടമുഴറിയിസ്ഥിതിയിൽവ-
ന്നൊരു വിധമവിടത്തെത്തിരുനടയിൽ
കദനങ്ങൾ കനവുകൾ കലഹങ്ങൾ പറയാതെ
വണങ്ങുവാൻ ഗുരുവേനിൻ മലരടികൾ
പലപല ഗുണങ്ങളിൽ നിറങ്ങളിലിരിക്കുന്നു
പരിസരമറിയാതെ പലരുമിപ്പോൾ
അവസരമടുത്തുവെന്നറിഞ്ഞു വന്നിനി ഭവൽ
ചരണങ്ങളാശ്രയമായ് ഭവിച്ചിടേണം
മരണവും തവശക്തികണ്ടറിഞ്ഞു പിൻമടങ്ങി
വിധവയും വധുവായി വരനെനേടി
അതുമതി ഗുരുവിന്റെയളവല്പമറിയുവാൻ
അളവില്ലാതെന്തിനേറെയറിഞ്ഞിടുന്നു?
മഹിയിതിലാത്മ ശാന്തി ലഭിക്കുവാനൊരു മാർഗ്ഗം
ആത്മാനന്ദഗുരുതിരുമൊഴികൾമാത്രം

## ശ്രീ ആത്മാനന്ദ ഗീതം 8

പൊന്നുഷസ്സെത്തുവാൻ സൂര്യനുദിക്കണം
മിന്നണം രാത്രിയിൽ താരകങ്ങൾ
പൂക്കളുണ്ടെങ്കിലേകാലം വസന്തമായ്
മാറൂ, ഹേമന്തത്തിൽമഞ്ഞുവേണം.
തേൻകണം തേടുന്ന പൂമ്പാറ്റയെപ്പോലെ
തേനീച്ച പോലെ തേൻ പക്ഷിപോലെ
തേടി നടക്കയാണോരോ മനുഷ്യനും
ശാശ്വത ശാന്തിതൻ ദിവ്യമന്ത്രം
പണ്ടൊരു കാട്ടാളൻ രാമകഥ പാടി
പിന്നൊരു മുക്കുവൻ ഗീതപാടി
കാടായ കാടാക്കെകാലിയെമേയ്ക്കുവാൻ
പോയവനല്പമായ് വായ്തുറക്കെ
ഈരേഴുലോകവും സൂക്ഷ്മമായ് കാൺകയാൽ
അമ്മയ്ക്കിടയനോവിഷ്ണുവായി
രാമൻ ഗുഹനുമായ് വിദ്യ പഠിച്ചു പോൽ
കൃഷ്ണകുചേലർ സതീർത്ഥ്യരല്ലോ
ഇച്ചൊന്നതിൻ സത്തയെല്ലാം നിറഞ്ഞുള്ളോ-
രച്യുതനവ്യനപ്രമേയൻ
മാനവമാനസ സത്ഗുണമേളനം
യാഥാർത്ഥ്യമാക്കിയപുണ്യശ്ലോകൻ
ധർമ്മം വെടിയാതെയന്യഗുണോൽക്കർഷം
വേണ്ടതു പോലെയിപ്പാരിടത്തിൽ
നൽകിയദിവ്യനാണെൻ ഗുരുസത്ഗുരു
ആത്മാനന്ദസ്വാമിയാത്മരൂപൻ

# ശ്രീ ആത്മാനന്ദ ഗീതം 9

മൽഗുരോ ഭവത്ചിന്തയാലെന്റെ
മാനസം ശുദ്ധമാകണം
ആകുലങ്ങളകന്നിടാൻ ദേവ-
പ്രേമഭാവം നിറയണം
നിൻമഹിമകളോതുവാൻ പദ-
സഞ്ചയം നാവിലെത്തണം
മാധുര്യമൂറും ഗാനമാലപി-
ചാത്മനിർവൃതിനേടണം
കേട്ടുവല്ലോ ഭവൽപ്രഭാവവും
ശിഷ്യസഞ്ചയവാണിയും
സാധുരക്ഷണശീലവും ജഗ-
ദംബികയുടെ ശക്തിയും
പാപവാഹിനി തീർത്തഗർത്തത്തി-
ലാപതിക്കാതെനിന്നുടെ
തത്വവഞ്ചിയിലേറിയക്കരെ
എത്തിലോകർനിറവോടെ
ഏറെയില്ലെനിക്കാഗ്രഹം ഗുരോ
നീയറിയുന്നു സർവ്വവും
വന്നുദിക്കണം മാനസത്തിങ്കൽ
ഭക്തിയും ജ്ഞാനസാരവും

ഹേ! പ്രഭോമമസർവ്വസ്വമായി
എന്നുമുള്ളിലിരിക്കണം
ആത്മാനന്ദമഹാപ്രഭോയെന്നിൽ
വന്നനുഗ്രഹമേകണം.

## ശ്രീ ആത്മാനന്ദ ഗീതം 10

വന്നുനിരക്കും മുൻപെൻമുന്നിൽ
ബന്ധു ജനങ്ങൾ മിത്രങ്ങൾ
കണ്ടാലറിയുന്നവരും ധനകൊതി
ഉള്ളിലടക്കിയൊതുക്കി
സ്നേഹ പ്രകടനവചനമൊഴുക്കി
സ്വാർത്ഥതയുള്ളിൽ പൂഴ്ത്തി
അപരനെനിന്ദിക്കുന്നൊരുവിരുതാൽ
ചതിചെയ്തീടും കഴിവാൽ
അന്യനു ദുഃഖം വന്നുഭവിപ്പതു
കാണാനുള്ള സുഖത്താൽ
തേടിനടന്നിവർ പണമതുകിട്ടാൻ
കൗശലമോടെ പലേടം
അവരുടെ മദ്ധ്യേനിന്നൊരു മോചന-
മലരെൻ മാനസമാം ഭൃംഗം
കണ്ടുനവരസത്തേൻ നുകരാനായ്
കൂട്ടരുമൊത്തു പറന്നു
അന്നുമുതൽക്കെൻ നാവിലുദിപ്പതു
ഗുരുവിൻ വാണികൾമാത്രം
കേൾക്കുന്നതുമിഹയാത്മനന്ദ
സ്വാമിസൂക്തം മാത്രം
ഇന്നെൻ മുന്നിൽ വന്നു നിരക്കാ-
റില്ലൊരു ബന്ധുജനവും
പരജനവഞ്ചന ചെയ്തു സുഖിച്ചു
മേനിനടിക്കുന്നവരും.

# ശ്രീ ആത്മാനന്ദ ഗീതം 11

പാടണമിനിയും മാനസവീണയിൽ
മധുരിമചൊരിയും ഗീതം
അതിശുഭമേകും പാവനചരിതം
ആത്മാനന്ദ ഗീതം
അറിയുകയില്ല രാഗശ്രുതികൾ
അവികലയർത്ഥ തലങ്ങൾ
അപസ്വരമുയരാമെങ്കിലുമുള്ളിൽ
വിടരുന്നാശാകുസുമം
പാടണമതിനാൽ മാനസവീണയിൽ
ആത്മാനന്ദഗീതം

2

ജനനം ബാല്യം കൗമാരം യുവ-
കാലം വാർദ്ധകമിവയെല്ലാം
അറിയാതെത്തുമതുപോലകലും
അവസാനം മൃതിയെത്തും
സുഖദുഃഖങ്ങൾ വൃദ്ധിക്ഷയവും
നരനിലൊരുക്കും ഭാവം
അറിയാതാകണമെങ്കിൽ നന്നായ്
അറിയണമാത്മരഹസ്യം
അതിനാൽ പാടണമിനിയും വീണയിൽ
കരുണാമയനിൻ ഗീതം

3

നിരവധി ജീവികളചരചരങ്ങൾ
മരുവും മഹിയിൽ മനുജർ
അമരപഥം തെരയുമ്പോൾ പരഗതി
തടയാംസ്വാർത്ഥികളായി
നിമിഷം കൊണ്ടകമേറിയിറങ്ങും
പവനൻ നിശ്ചലമായാൽ

അതുവരെ നേടിയതെല്ലാം പാഴായ്
മറയുന്നുതനുപോലും
അതുകൊണ്ടകമേ പാടാം വീണയിൽ
ആത്മാനന്ദഗീതം

4

വെണ്മതിളങ്ങും വസനം വേഷം
ദർശന വേളയിൽ ഗാംഭീര്യം
പരഹൃദയത്തിലിറങ്ങും നയനം
ചുണ്ടിണ പകരും സ്മേരം
പരമരഹസ്യം തത്വജ്ഞാനം
പുലരും ദിവ്യശിരസ്സും
കോടി ദിവാകര ജ്യോതിസ്സോടെ
അമ്മവസിക്കും ചിത്തും
അണുമുതലെല്ലാ ജീവനുമേകാൻ
പ്രേമം ചൊരിയും ഹൃത്തും
ഉള്ളൊരു ദേവ സനാതനഗീതം
പാടണമതിചിതമോടെ.

5

ശിഷ്യർക്കായി നിരവധിവരമവ-
രാശിച്ചതുപോലെങ്ങും
ത്രികാലജ്ഞൻ നിസ്സന്ദേഹൻ
നിസ്പൃഹൻ തിഷ്യ വിശാഖൻ
അമൃതിനു സമമാം വാണികളേകി
അകമേ ശുദ്ധി വരുത്തി
അഖില ജനത്തിനു മാശ്രയമേകും
അഖിലേശ്വരിയെക്കാട്ടി
ഭവദൂരിത്തെയകറ്റാൻ വഴിക-
ളൊരുക്കിയ ഗുരുവിൻ ഗീതം
പാടണമിനിയും മാനസവീണയിൽ
ദിനവും നിർവൃതിയോടെ
ആനന്ദാമൃതസാരമൊഴുക്കും
ആത്മാനന്ദഗീതം

## ശ്രീ ആത്മാനന്ദ ഗീതം 12

ദേവ ദേവ കീർത്തനങ്ങൾ
പാടിപ്പാടിബാല്യം
ഗേഹമതിൽ തള്ളി നീക്കി
സുന്ദരമാം കാല്യം
ബന്ധുജനമേകിയേറെ
ശത്രുതതൻ ശല്യം
മാതൃസ്നേഹംമായ്ചതിനെ
നിഷ്കളമതുല്യം
ചുറ്റുപാടുമുള്ള ലോക-
വൃത്തികളിലൂടെ
കർമ്മഫലമെന്നുറച്ചു
വന്ന ദുഃഖമോടെ
മെല്ലെമെല്ലെലോകയാത്ര
ചെയ്തു ശ്രദ്ധയോടെ
ഉള്ളിലുള്ളിലുള്ളദേവ
പ്രാർത്ഥനയിലൂടെ
യൗവ്വനം വന്നെത്തിയതും
ക്ലേശമേറിയതും
വീടുവിട്ടു നാടുവിട്ടു
യാത്രകൂടിയതും
ജീവിതമറിഞ്ഞു സുഖ
സക്തികൾ വെടിഞ്ഞു
ലോകഗതികണ്ടതിലെ
വക്രതയറിഞ്ഞു
സജ്ജനങ്ങളാലെ ജ്ഞാനം
ഹൃത്തടം നിറഞ്ഞു
സ്വന്ത ഗേഹമായി വാമ-
ഭാഗവുമുണ്ടായി

ഭൗതികത്തിലേറെ ദൂരം
ഞാൻ നടന്നുപോയി
കാവുകളിലമ്പലത്തിൽ
ദേവിതൻതറയിൽ
ചെന്നുകണ്ടറിഞ്ഞു ജന
നാടകക്കളികൾ
ഇന്നെനിക്കുകാണുവാനായ്
മുന്നിലൊരു ചിത്രം
ഉണ്ടതിന്റെ ദീർഘമായ
ജീവിതകഥയും
സത്യരൂപമായ ശിവ
ശക്തികണ്ടറിഞ്ഞും
പാർവ്വതിതൻ ബാല്യകാല
ലീലകണ്ടലിഞ്ഞും
വാണദിവ്യവന്ദ്യഗുരു
ആത്മാനന്ദസ്വാമി
മോക്ഷ സിദ്ധിയോടിരിക്കും
ഭാസുരമാം ചിത്രം

ഹേ! മഹാത്മൻജ്ഞാനവിത്തേ
നിൻ കരുണാപൂരം
മന്നിലാശിസ്സായി നിൽകൂ
നന്മപുലർന്നീടാൻ
ജ്ഞാന രൂപസത്ഗുണങ്ങൾ
മാത്രമെന്നിലേകൂ
നിന്റെഗീതം പാടുവാനും
വർണ്ണസിദ്ധിയേകൂ
കൈതൊഴുന്നു പാദയുഗ്മ
പങ്കജങ്ങളെന്നും
എന്റെയുള്ളം തന്നിലായ്
ആവസിക്കുദേവാ....!!

## ശ്രീ ആത്മാനന്ദ ഗീതം 13

ഇരുളാണുമുന്നിൽ വെളിച്ചമായി
വന്നാലുമെൻ ഗുരോ മത്സമീപം
പാതയറിയാതെയെത്രനേരം
അന്ധകാരത്തിൽ തനിച്ചുനിൽക്കും...?
ആകാശവീഥിയിലില്ല ചന്ദ്രൻ
കൺചിമ്മിനിൽക്കുന്നതാരങ്ങളും
കണ്ടില്ലവന്ന വഴിയിലെങ്ങും
കേവലമെണ്ണവിളക്കുപോലും
മുന്നിലും പിന്നിലുമെങ്ങുനിന്നും
വന്നില്ല സ്നേഹിതരായ വരും
കണ്ണുതുറന്ന നിമിഷംമുതൽ
സൂര്യനെക്കണ്ടതാം നേരംമുതൽ
തേടിനടക്കയാണെന്തിനേയോ
പിന്നിട്ടദൂരമറിഞ്ഞിടാതെ
നല്ലപകൽവെളിച്ചത്തിലോരോ
മാനവജീവിതം ഞാനറിഞ്ഞു.
സമ്പന്നരെപ്പോലെ നിർദ്ധനരും
ബാലരും വൃദ്ധരും യൗവ്വനരും
മൂന്നുഗുണഭേദമുള്ളവരും
ഏകാന്തരായിവസിപ്പവരും
അന്യവിപത്തുവരുത്തവോരും
അന്യായവൃത്തിനടത്തുവോരും
മുന്നിലൂടോരോവിധമടുത്തി-
ട്ടെന്നെയും വിട്ടുകടന്നുപോയി
ഉള്ളിലൊരുഭയം തോന്നിടാതെ
മെല്ലവേ മുന്നോട്ടുപോയിഞാനും
സൂര്യനണഞ്ഞിട്ടിരുളു ചുറ്റും
വന്നു പരക്കാൻ സമയമായി
അന്നേരമെൻ കാതിൽ വന്നലച്ചു
വന്ദ്യമധുരസ്വരം മനോജ്ഞം

ചൊൽക്കൊണ്ടകല്ലയദേശത്തിങ്കൽ
നിസ്തുലമാംരാഗമാലികയിൽ
കാണുകവന്നുനീയാത്മാനന്ദ
സ്വാമിയെ ഭക്തിയാൽ വന്ദിച്ചാലും
അത്ഭുതസിദ്ധികളാണ്ടദേവൻ
പുണ്യസമാധിയിലാണെങ്കിലും
ചിത്തസമാധാനതത്വവും നീ
തേടും പൊരുളും ലഭിക്കുമൊപ്പം
ആ മുരളീരവം വിട്ടു പോകാൻ
ആ നീലകണ്ഠസ്വരം മറക്കാൻ
ആവില്ലയെന്നാൽ മഹാഗുരുവിൻ
ചാരത്തണയാതലഞ്ഞു ഞാനും
ആദിത്യനാഴിയിലാണ്ടു പോയി
ആദിവ്യപൂരമകന്നുപോയി
ചുറ്റുമിരുൾക്കട്ടമാത്രമായി
നേർവഴികാണാനും വയ്യാതായി
കാണുവാനായില്ല മുൻപുമുന്നിൽ
ആത്മാനന്ദഗുരുവന്നെങ്കിലും
ആമുഗ്ദ്ധവാണികൾകേൾക്കുവാനെൻ
കാതിനും ഭാഗ്യമണഞ്ഞതില്ല
വ്യർത്ഥമായുള്ളൊരെൻ യാത്രയിന്നീ-
യർദ്ധനിശിഥിനിയിങ്കിൽ നില്പൂ
ഏകാന്തനായിട്ടിരുട്ടറയിൽ
ചെന്നകപ്പെട്ടതുപോലെയായി
ഹേ! പ്രഭോമാമകമാനസത്തിൽ
നിൻനാമമന്ത്രമുരുക്കഴിക്കേ
മുന്നോട്ടു പോകുവാൻതൂവെളിച്ചം
തന്നാലുമെൻ ഗുരോ ഹൃദ്യമായി
മറ്റാരുമില്ലെനിക്കാത്മശക്തി
തന്നുമുന്നോട്ടു നയിച്ചിടുവാൻ
ശാശ്വത ശാന്തിതൻ ദിവ്യമന്ത്രം
മാമകാത്മാവിൽ പകർത്തിടുവാൻ
വന്നാലുമെൻ ഗുരോ ചിത്കമലം
തന്നിൽ മധുവായ് മധുരമായി
ആദിപരാശക്തി തൻമഹത്വം
നീളെപ്പരത്തും പ്രകാശമായി.

## ശ്രീ ആത്മാനന്ദഗീതം 14

പ്രണമിക്കുന്നു ദിനവും പ്രകൃതി
പരിചൊടുതവതിരുമലരടിയിൽ
ദിക്കുകൾ നാലും ഗഗനവുമൊരുപോൽ
നിൽക്കുന്നുവിനയാന്വിതരായ്
പുലരിയൊരപ്സരദേവതപോലെ
ദിനകരദീപമെടുത്തെന്നും
തവപരിപാവനപീഠമുഴിഞ്ഞി-
ട്ടാദരവോടെയകലുമ്പോൾ
പരിശോഭിക്കും പുണ്യസമാധി
നിരയായെത്തും കതിരുകളാൽ
അതുകാണാൻ വരുമാമോദത്താൽ
അദൃശ്യ ശരീര ജഗത്പ്രാണൻ
പ്രാർത്ഥനപാടും പറവകളോരോ
രാഗത്തിൽ മതിവരുവോളം
നിർവൃതിപകരും തൂമണമേകി
ഔഷധിയാകും തുളസിനിര
അന്തിയുമേകും ദീപാരാധന
വന്ദിതമാം തിരുസന്നിധിയിൽ
ഉത്തരദിക്കിലിരുന്നിതു കാണ്മൂ
ശിവപാർവ്വതിമാർ സുസ്മിതരായ്
തൃച്ചിറ്റൂരിൻ ശിവ മാഹാത്മ്യം
മാരുതിപണ്ടേ വാഴ്ത്തിയതാം
അകവും പുറവും അറിയാതനവധി
ദേവകളും ശിവപാർഷദരും
സ്തുതിചെയ്യുന്നു ഗുരുവിൻ മഹിമകൾ
അമൃതിനുസമമാം തിരുമൊഴികൾ
പാലഭിഷേകം ചെയ്യുന്നുമതി
മതിവരുവോളം പൗർണ്ണമിനാൾ

സർവ്വചരാചര ജീവസമൂഹം
ഉർവ്വിയിലീശനെവാഴ്ത്തുന്നു.
അതുകണ്ടകമേപാടാം പാടാം
ആത്മാനന്ദ ജയഗീതം
കനിയണമെന്നിൽ കരുണാരാശേ
പരമാനന്ദ ഗുണരാശേ
അശരണദോഷപരിതാപങ്ങൾ
അകലാനേകുകവരഭിക്ഷ
അതുമതിസുകൃതം നരനുലഭിക്കാൻ
ആത്മാനന്ദപരം പൊരുളേ
പ്രണമിക്കുന്നു പ്രഭോഭവാന്റെ
പരിപാവനമാം പദയുഗളം

## ശ്രീ ആത്മാനന്ദഗീതം 15

ദേവദേവമഹാഗുരോ കലി-
കാലമാലിന്യനാശക
കാരുണ്യാംബുധേ ജ്ഞാന മൂർത്തേയെൻ
നേർവഴിതെളിച്ചീടണേ
കാർമുകിൽമാരി വർഷിച്ചീടിലും
വേനലേറ്റുതപിക്കിലും
ശീതബാധയാലിദ്ധരയാകെ
നിശ്ചലമായിത്തീരിലും
താവകഹൃദയത്തിൽ നിന്നുള്ള
സ്നേഹമൊട്ടു ലഭിക്കുകിൽ
ആമയങ്ങളകന്നു മാനസം
ആനന്ദത്തേൻ നുകർന്നിടും
നിൻതിരുനാമകീർത്തനം പുരു-
ഷാർത്ഥവർദ്ധനയ്ക്കൗഷധം
താവകനാമം മോക്ഷ മാർഗ്ഗത്തി-
നുള്ള ശാശ്വതമാം പഥം
നന്മയെന്തെന്നറിയുവാൻ ഗുണ
കർമ്മമുള്ളിൽ നിറയുവാൻ
ധർമ്മലോപമകലുവാൻ പര
നന്മചെയ്തുകഴിയുവാൻ
ആത്മാനന്ദമഹാഗുരോ ശുഭ
മേകിയുള്ളിൽ വസിക്കണം
നിർമ്മലസത്യമാർന്ന തത്വങ്ങൾ
എന്നിലെന്നും പകരണം.

## ശ്രീ ആത്മാനന്ദഗീതം 16

സർവ്വവും ഭവൽ സന്നിധാനത്തിലായ്
അർപ്പണം ചെയ്തു പ്രാർത്ഥിപ്പു സൽഗുരോ
തീവ്ര ജീവിത ദുഃഖത്തിൽ നിന്നുമെൻ
ചിത്തപങ്കജം തെല്ലുവിടർന്നിടാൻ
നിന്നനുഗ്രഹമാം വെയിലേകണം
രാഗവും നറുംതേനും സുഗന്ധവും
ഏറെ ദൂരം നടന്നു വിശപ്പറി-
ഞ്ഞാകുലതയും സ്പർദ്ധയും വൈരവും
സ്നേഹവും ദയാവായ്പും വിദ്വേഷവും
നിത്യദാരിദ്ര്യമാർന്ന നിലകളും
എത്രയെത്ര കൊടും ചതിബന്ധനം
എത്രവിശ്വാസവഞ്ചനാപാതകം
കണ്ടുകഷ്ടതയേറെ സഹിച്ചഭി-
ലാഷമെല്ലാം വെടിഞ്ഞു സുഖത്തെയും
നന്മമാത്ര മാശിച്ചു പുലരുവാൻ
ഉണ്മതേടിപകലുമിരാവിലും
എന്റെയോരോ ചലനവുമന്യനു
ഖിന്നതയ്ക്കിടനൽകാതിരിക്കണം
എന്നുറച്ചുവസിച്ചുഞ്ഞനെങ്കിലും
ചേർത്തുകാലമനർത്ഥങ്ങളെന്തിനോ
ഹേ! മഹാപ്രഭോനിൻചേവടികളിൽ
എന്റെ ദുഃഖമാം പുഷ്പങ്ങളത്രയും
ചേർത്തിടുന്നു സർവ്വജ്ഞനാം നിൻമിഴി
കാണ്മതുണ്ടിതു തെല്ലില്ലസംശയം
ഭൂതഭാവികളൊക്കെയറിയുവാൻ
ജ്ഞാനവിജ്ഞാനശക്തനശരണൻ
ചിത്സ്വരൂപാ ഭവാനെന്റെ മാനസ
വേദനകളകറ്റി നൽശാന്തിയെ
നൽകണം ശിവശക്തിയിൽ ലീനനാം
ആത്മാനന്ദഗുരുവേ നമോ നമഃ

## ശ്രീ ആത്മാനന്ദഗീതം 17

ഗുരുവരനേ മമനയനം തവതിരു
വദനം കാണാൻ തിരയുന്നു
ചെവികളിലനുപമവചനം കേൾക്കാൻ
തവശുഭവാണികൾ തേടുന്നു
അമരതചുഴും നാമജപത്തിനു
രസനയുമാശവളർത്തുന്നു
മമഹൃദയത്തിൻതാളം കേട്ടെൻ
മാനസമൈനചലിയ്ക്കുന്നു
മഹിയിൽ മഹിമയുയർത്തും തവപഥ-
മറിയാൻ പദഗതിതുടരുന്നു
ആത്മാനന്ദമഹാഗുരുനാമം
അവനിയിലമലർ വാഴ്ത്തുന്നു
നയനമതിൽ ഗുരുരൂപം കാണാൻ
വഴിയില്ലെങ്കിലുമുൾനയനം
കനവായ് കാണാനെങ്കിലുമുള്ളിൽ
കനിയേണം നീ സത്ഗുരുവേ
ജയജയദിവ്യമഹാപ്രഭുവേ ജയ
നിത്യ നിരാമയനിർമ്മലനേ
ജയജയഭാസുരപാവന ചരിതാ
ആത്മാനന്ദനമോനമഃ

## ശ്രീ ആത്മാനന്ദഗീതം 18

ആത്മാനന്ദഗുരുപദശരണം
നേടാനണയുക സജ്ജനരാശേ
കല്ലയദേശമതിൽ പരിപാവന
നിലയം രാഗമാലിക ശുഭദം
നിരവധി വത്സല ശിഷ്യരൊരുക്കിയ
മഞ്ജുള മന്ദിരം ഭക്തിനികേതം
ഗുരുവിൻ ദിവ്യസമാധിപീഠം
ആദരമവികലമത്ഭുതശോഭം
ഗുരുനാമംപോലീശ്വര ഗീതം
പാടാൻ ഭക്തിയിലാഴ്ന്നു തുടിക്കാൻ
ആത്മാനന്ദഗുരുവരനരികിൽ
അണയുക തുണയേകീടും ദേവൻ
കളിയും ചിരിയും പര ദൂഷണവും
പകയും കൊലയും കൊള്ളയുമായി
പോകും ജനഗതി തടയാനകമേ
ഇരുളകലാനൊളി പകരും സൂക്തം
നുകരാനണയുക മമ സോദരരേ
ഗുരു ചരണാം ബുജദളനികിടത്തിൽ
അളവില്ലാതെ കൊടുത്തുമനസ്സോ-
ടെത്തിയ ശിഷ്യർക്കെന്നും ശക്തി
തന്നെയറിഞ്ഞാലുണ്മയറിഞ്ഞു
ഉണ്മയറിഞ്ഞാൽവേറില്ലറിയാൻ
എന്നറിവേകും ഗുരുവിൻ പീഠം
വന്നുവണങ്ങുക സജ്ജനരാശേ
ജയജയ പാവന ഭാസുര രൂപാ
ആത്മാനന്ദസത്ഗുരുവേ ജയ

## ശ്രീ ആത്മാനന്ദഗീതം -19

എന്റെയുള്ളിൽ ജ്വലിക്കണം സത്ഗുരോ
ദിവ്യജ്യോതിസ്സായുണ്മയായ് ശക്തിയായ്
വിശ്വമായതൻ വിസ്മയപുത്രനായ്
ഭൂതലത്തിൽ വരിഷ്ടഗുരുവായി
വിശ്വസിക്കുന്നു ഞാൻ നിൻ തിരുവടി
തന്നിലാശ്വാസം കിട്ടുമെന്നെപ്പൊഴും
അല്ലെന്നാകിൽ ലഭിക്കുമോ ദർശനം
കണ്ണുനീർ മിഴിതൂകുന്ന വേളയിൽ
മാനസം പിടിയുന്നു വ്യസനത്താൽ
വക്രബുദ്ധികളായ ബന്ധുക്കളാൽ
അല്പവും കൃപ തോന്നാതെയന്യരിൽ
പാതകങ്ങൾ ചമയ്ക്കും കപടരാൽ
ആത്മതത്വരഹസ്യമറിയാതെ
ആറിലാണ്ടു കിടക്കും മനുഷ്യരാൽ
എങ്ങുപോകുവാൻ മൂന്നു കാലത്തെയും
മങ്ങലില്ലാതെയുള്ളമറിയുവാൻ?
ഞാനിവിടെ വിഷാദച്ചുഴികളിൽ
വീണുഴലുമ്പോൾ തൃക്കരം നൽകണേ
ജ്ഞാന ദൃഷ്ടിയാലിന്നലെയെത്രയോ
ദീനചിത്തരെ രക്ഷിച്ചു തൃപ്തനായ്
ഇന്നു ഞാനും തവ ചരണങ്ങളിൽ
ഖിന്നനായ് ബാഷ്പം വീഴ്ത്തി നിൽക്കുന്നിതാ
ആത്മാനന്ദ മഹാഗുരോ നിൻ കൃപ
എന്നുമുണ്ടായിരിക്കണമെന്നിലും.

# ശ്രീ ആത്മാനന്ദഗീതം -20

ആരെയാണിന്നേവരെത്തേടി ഞാൻ നടന്നതും
ആരുടെ തിരുനാമമെൻ കാതിലലച്ചതും
ആ മഹാനതിഭവ്യനവ്യാജനതിവിജ്ഞൻ
ആരിലുമവാച്യമാം ശാന്തിയേകിടും ദിവ്യൻ
ആണ്ടുകളനവധി പോയിയായുസ്സുമെന്റെ
ആർദ്രമാം ഹൃദയത്തിൽ മോഹവും സ്വപ്നങ്ങളും
ആശകളെല്ലാം ഫലമേകുകയില്ലാലോകം
ആർക്കുമങ്ങനെ വൃഥാ നൽകുകയില്ല ഭാഗ്യം
ആഴിതന്നടുത്തെത്തി നിൽക്കുവാനായില്ലതിൻ
ആഴവും വിഭൂതിയും തെല്ലുമേയറിഞ്ഞീല
ആശകളിരുണ്ടാലും ജ്യോതിസ്സുണ്ടാകുമപ്പോൾ
ആദിത്യബിംബമാർക്കും കാണുവാൻ കഴിയില്ല.
ആലോലമാടും ചേതസ്സൊരു നാൾ കണ്ടു നല്ല
ആശ്രമമാത്മാനന്ദ ഗുരുവിൽ നികേതനം
ആനന്ദമകതാരിൽ വിലക്കപ്പെട്ടോർക്കെല്ലാം
ആശ്വാസമേകും പുണ്യനിലയം സനാതനം
ആറിനെച്ചൂടും ശിവ, ചിത്തത്തിൽ ശ്രീ ശങ്കരി
ആടുമാശ്രയമേകുമിദ്ധന്യ കുടീരത്തിൽ
ആദരവോടെത്തുക സോദരങ്ങളെ നിങ്ങൾ
ആവോളമാത്മാനന്ദഗുരുവെ വണങ്ങുവിൻ
ആരെയാണിന്നേവരെത്തേടിയതെന്നെൻ മനം
ആശ്ചര്യപ്പെടുന്നീല നമിപ്പൂ ഗുരുപാദം.

## ശ്രീ ആത്മാനന്ദഗീതം -21

ആരുടെ തിരുനാമത്താൽ ശോഭിത-
നാകുന്നു നിൻ ഗുരുനാഥൻ.....?
'ആറുമുഖൻ' ശിവതനയൻ നാമം
കൊണ്ടുലസിപ്പൂ ഗുരുനാഥൻ
ആരുടെ തിരുവരയാശിസ്സാൽ പരി-
ശോഭിതനായ് നിൻ ഗുരുനാഥൻ?
ബാലാംബിക തൻ തിരുവിളയാടൽ
കൊണ്ടുതെളിഞ്ഞെൻ ഗുരുനാഥൻ
ആരുടെയരുളപ്പാടുകൾ കേട്ടു
നടന്നുതാവക ഗുരുനാഥൻ....?
അഖിലവുമറിയും ശിവാനന്ദൻ
അരുളിയ പൊരുളാൽ ഗുരുനാഥൻ
എന്തുതപം ചെയ്താത്മ ജ്ഞാനം
നേടാൻ നിന്നുടെ ഗുരുനാഥൻ?
പ്രാണായാമം ക്രമമായ് ചെയ്തു
ജ്ഞാനം നേടി ഗുരുനാഥൻ
പ്രാണായാമമഹിമയതെന്തെ-
ന്നോതിയതില്ലേ ഗുരുനാഥൻ?
ലൌകികബദ്ധർക്കേറ്റവുമുത്തമ-
മെന്നരുൾ ചെയ്തെൻ ഗുരുനാഥൻ
ഏതൊരു രൂപമീശ്വരനെന്നും
ഓതിയതില്ലേ ഗുരുനാഥൻ?
വായുസ്വരൂപം എന്നതിഗൂഢം
അരുളിച്ചെയ്തെൻ ഗുരുനാഥൻ
കാണുവതെങ്ങനെയീശ്വര രൂപം
വഴികാണിച്ചോ ഗുരുനാഥൻ?
ആറാധാരവുമറിയും വഴിയേ
പോകാനോതി ഗുരുനാഥൻ

ഏതൊരു വേഷമണിഞ്ഞു നടന്നു
മഹിയിൽ നിന്നുടെ ഗുരുനാഥൻ?
അതിലളിതം സീതവസനം കൊണ്ടു
തൃപ്തിയടഞ്ഞു ഗുരുനാഥൻ
ആശ്രമമെവിടെ ശിഷ്യരുമായി
വസിച്ചതുമെങ്ങനെ ഗുരുനാഥൻ?
ശിഷ്യരൊരുക്കി നൽകിയഗേഹം
ആശ്രമമാക്കി ഗുരുനാഥൻ
എന്തേ, സ്വന്തമതായൊരു ഭവനം
ആശിച്ചില്ലേ ഗുരുനാഥൻ?
സിദ്ധികൾ നേടിയ ദിവ്യൻ സർവ്വം
സമമെന്നറിവോൻ ഗുരുനാഥൻ
സിദ്ധികളെങ്ങനെ ശിഷ്യരിലെല്ലാം
അനുഭവമേകി ഗുരുനാഥൻ?
പൂജയിലുപദേശത്തിൽ യാത്രയിൽ
പലതിലുമായി ഗുരുനാഥൻ
ആറുമുഖൻ ശിവശക്തി സ്വരൂപൻ
ആരായറിവൂ ഗുരുനാഥൻ
ആത്മാനന്ദ സ്വാമിയതായി
അറിയുന്നു മമ ഗുരുനാഥൻ
എവിടെ സമാധിയിലാത്മ സ്വരൂപ-
മതായ് നില കൊൾവൂ ഗുരുനാഥൻ
കല്ലയദേശേ പാവന രാഗ-
മാലിക തന്നിൽ ഗുരുനാഥൻ

മതി മതി ശിവ ശിവയാത്മാനന്ദ
ഗുരുവരനേതവഹിതമായി
പാടാം പദതളിർ വന്ദിക്കാം കൃപ-
ചൊരിയേണം തെളിവോടെന്നും

## ശ്രീ ആത്മാനന്ദഗീതം -22

അകമേ വളരും മോഹത്താലൊരു
നിലയം തേടി നടന്നു
പെരുമകൾ പേറുമിടങ്ങളിലെത്തി
ഫലമില്ലാതെമടങ്ങി
പുറമെ ചൊരിയും വാക്കുകൾ ഹൃദയം
തേടും പൊരുളിൻ സത്യം
കാണാതുഴറീവ്യസനിച്ചു മമ
ചേതന മൗനം പൂണ്ടു.
ഗുണമേറും മമതോഴൻ ശ്രീശിവ-
നാമം പേറും വിജ്ഞൻ
ആത്മാനന്ദഗുരുമാഹാത്മ്യ-
സിദ്ധിയറിഞ്ഞൊരു ശിഷ്യൻ
പലപലദിനവും വന്നെൻചാരെ
ഗുരുചരിതങ്ങൾ ചൊല്ലാൻ
കല്ലയപുരമതിലെത്തിരാഗ-
മാലികകണ്ടു വണങ്ങാൻ
അതിനാലാഗ്രഹമേറിയകമേ
ദിവ്യാത്മാവിനെയറിയാൻ
അജ്ഞാനത്തിമിരത്തെയകറ്റും
ദീപമെടുത്തു നടക്കാൻ
ശ്രുതിയിൽ വേദപുരാണാദികളിൽ
പറയും തത്വരഹസ്യം
മറയില്ലാതെ ശുഭകരമായി
തൂമലരിൽ മധുപോലെ
നുകരാനൊരുനാൾ തോഴനുമായി
അത്തിരുസന്നിധിയിങ്കൽ
ആദരവോടെയണഞ്ഞു സമാധി
മന്ദിരവാതിൽ തുറന്നു
ശാന്തത തിങ്ങി നിറഞ്ഞുവിളങ്ങും

ഗുരുവിൻപുണ്യസമാധി
അവാച്യചൈതന്യം പ്രസരിക്കും
ആത്മാനന്ദസമാധി
കണ്ടുകണ്ണും മനവുമൊരേപോൽ
സന്തോഷാശ്രുവിലാണ്ടു
എത്രയലഞ്ഞീ ഭാഗ്യത്തിന്നായ്
ചിത്രമതോർത്തീടുമ്പോൾ
വന്നണയുംവ്യഥമാറിയനശ്വര
ആത്മാനന്ദം നുകരാൻ
ഇനിമേലഭയം ആത്മാനന്ദ-
ഗുരുചരണങ്ങൾ മാത്രം.

## ശ്രീ ആത്മാനന്ദഗീതം -23

ഞാനൊരുതൂമലരായിരുന്നെങ്കിൽ നിൻ
ചേവടിയിങ്കൽ ശരണമായി
സർവ്വവുമർപ്പിച്ചവിടത്തെക്കാരുണ്യ-
മർത്ഥിച്ചു സായൂജ്യം നേടിയേനെ.
അത്തിരുമേനി തൻ ചുറ്റും സുഗന്ധമായ്
പ്രാർത്ഥനാമന്ത്രം പടർത്തിയേനെ
ഭക്തിരസം പോലുറയും മധുകണം
ത്വൽപാദസീമ്നിയിൽ വച്ചു ഞാനും
നാമമുരുവിട്ടു നിന്നേനെ നൈവേദ്യ-
മായതു സ്വീകരിക്കും വരേയും
ഹ്രസ്വമാം ജീവിതമാകിലും മൽത്തനു
നിൻ സവിധത്തിൽ പതിക്കുമെങ്കിൽ
ശാശ്വതാനന്ദം നുകരാം പരാപര-
രൂപമവിടേയ്ക്കു ദൃശ്യമല്ലോ.....?
കണ്ണനെക്കണ്ടു നിറഞ്ഞ കണ്ണാൽ മുന്നം
ബാലാംബികയേയും കണ്ടുവല്ലോ
ഭാഗ്യമതിന്മീതെമറ്റെന്തു വേണമെൻ
ആത്മാനന്ദഗുരു സിദ്ധനാകാൻ?
എന്നിലെ മോഹം വിഫലമാക്കീടൊല്ല
പിന്നിടാനില്ലയധികകാലം
എങ്കിലും സത്ഗുരോ താവകസന്നിധി
തന്നിൽ പതിക്കണംതൂമലരായ്.

## ശ്രീ ആത്മാനന്ദഗീതം -24

സത്ഗുരുവേ ജയസത്ഗുരുവേ
ആത്മാനന്ദമഹാഗുരുവേ
മൽഗുരുവേ ജയചിത്ഗുരുവേ
ശരണം ശരണം ശ്രീഗുരുവേ
ജയജയ ഗുരുവേ ആറുമുഖ
നാമധരാഗുഹ നാമധരാ
ശ്രീ ശിവശിഷ്യാനിത്യാനന്ദാ
അഭയം തവതിരുമലരടികൾ
ലക്ഷ്മീതനയാ അതിരുചിരാ
ലക്ഷ്മീവല്ലഭ പ്രീതികരാ
സജ്ജനസേവന ജ്ഞാനതരാ
ശാരദകാന്താ ശ്രുതി ചതുരാ
പതിതോദ്ധാരക നിർമ്മലനേ
പ്രാണായാമി നിരാമയനേ
യോഗീ, യാപത്ബാന്ധവനേ
മായയെയറിയും ശുഭകരനേ
എന്നിലെയന്ധതമാറ്റേണം
അറിവായുള്ളിലുദിക്കേണം
ശക്തിമനസ്സിനു നൽകേണം
നന്മകളേകി നിൽക്കേണം.
സത്ഗുരുവേ ജയസത്ഗുരുവേ
ആത്മാനന്ദ മഹാഗുരുവേ
മൽഗുരുവേ ജയചിത്ഗുരുവേ
ശരണം ശരണം ശ്രീ ഗുരുവേ.

# ശ്രീ ആത്മാനന്ദഗീതം -25

ശങ്കരലീലകളനവധിപാടിയ
ശങ്കരനമരനദ്വൈതൻ
കേരളനാടിന്നാത്മജ്ഞാനം
ഭാരതമാകെ ജ്വലിപ്പിച്ചു.
മായാമഹിമകൾ കണ്ടാചാര്യൻ
ചാതുര്യമോടെ നാലുമഠം
നിർമ്മിച്ചേകി ശിഷ്യർ നാട്ടിൽ
ചതുർവേദങ്ങൾ പഠിപ്പിക്കാൻ
അതുപോൽ സ്വാമി വിവേകാനന്ദൻ
ബംഗാൾ ദേശത്തിൽ നിന്നും
വന്നു കേരളനാട്ടിൽ തത്വ-
ജ്ഞാനം തേടും യതിയായി
അയ്യാസ്വാമികൾ നട്ടുവളർത്തിയ
ചന്ദനശാഖികളായ് നിന്ന
ശ്രീനാരായണഗുരുവും പരമ-
ഭട്ടാരകനുമന്നിവിടെ
സംശയമെല്ലാം തീർത്തു വിവേകാ-
നന്ദൻ തൃപതിയടഞ്ഞേറ്റം
കാലഗതിക്കൊത്താത്മജ്ഞാനികൾ
നിലനിൽക്കുന്നീമലനാട്ടിൽ
അതിലൊരുദിവ്യനാത്മാനന്ദൻ
മൽഗുരുസത്ഗുരുവന്ദ്യഗുരു
കരുണാസാഗരനമലൻസാധു
ജനത്തിനു സേവകനായഗുരു
ലക്ഷ്മീതനയൻ ശുഭചരിതൻ ബഹു
അത്ഭുതവൃത്തികളുള്ള ഗുരു
നിലയില്ലാതെ തപിച്ച ജനത്തിനു

നിലകളൊരുക്കിയ വിശ്വ ഗുരു
ലൗകികകാലേമോക്ഷപദത്തിനു
വഴികണ്ടോതിയനവ്യഗുരു
ബ്രഹ്മാനന്ദം നുകരാൻ ലളിത
മാർഗ്ഗം ചൊന്നവിനീത ഗുരു
പുകിലുകളില്ലാതന്ത്യം വരെയും
താപസനായോനാത്മാനന്ദൻ
അത്തിരുദേവവിശുദ്ധിയിലാഴാൻ
എത്തുകരാഗമാലികയിൽ
പരമപുമാനെ വണങ്ങൂ ഗുരുകൃപ
നേടൂ, ശാന്തി നുകർന്നീടൂ...!!!

## ഗാനങ്ങൾ

1

ജയജയശ്രീ പരമാത്മാനന്ദ
ജയജയ ഗുരുവേ ശരണം
നിത്യനിരാമയനിർമ്മലമൂർത്തേ
സത്യസ്വരൂപാ ശരണം
(ജയജയശ്രീപര........)
കാലക്കടലിൻ നടുവിൽ ജീവിത-
ത്തോണി തുഴഞ്ഞുകുഴഞ്ഞു
വന്നു ഞാനിക്കടവിൽ നിൻ തിരു-
രാഗമാലികയിൽ
(ജയജയശ്രീപര........)
തിരയാൽ കാറ്റാൽ തോണിതകർന്നീ
ആഴിയിലടിയും മുൻപേ
പകരൂ പ്രണവ മഹാമന്ത്രാക്ഷരം
നുകരട്ടേ മമ ഹൃദയം.......
(ജയജയശ്രീപര........)

2

സത്ഗുരുവേ ജയസത്ഗുരുവേ ജയ
സച്ചിൻമയനേ ഗുരുവേ
ജയജയ ഷൺമുഖനാമസ്വരൂപാ
ആത്മാനന്ദപ്പൊരുളേ
(സത്ഗുരുവേ......)
തെളിയൂ ചിത്തനഭസ്സിൽ ദിനവും
ഒളിയേകും രവിയായി
നിറയൂ മാനസപത്മം തന്നിൽ
മാധുര്യമേറും മധുവായ്
(സത്ഗുരുവേ......)

മായാബന്ധനമഴിയാനുള്ളൊരു
വഴിയായ് നിൻ തിരുവചനം
പകരുന്നൂ പരിപാവനമാകും
സ്മരണകളാൽ സത്ഗുരുവേ
(സത്ഗുരുവേ......)

3

ആദിയിലാദിയിലുള്ളൊരു രൂപം
തേടിനടന്നോൻ നീ
കാണാൻ കണ്ണുമടച്ചുജപിച്ചി-
ട്ടുള്ളറിവാർന്നോൻ നീ
മായാമായകളേറും മഹിയിൽ
മായകൾ പൂണ്ടോൻ നീ
ഉഗ്രതപസ്സാലൊരുനാളാദി
സ്വരൂപം കണ്ടോൻ നീ
തത്ത്വമുണർന്നു വരുന്നോർക്കാദി
സ്കന്ധസ്വരൂപൻ നീ
ചിത്തച്ചിമിഴിലടക്കിയപരനാൽ
ആത്മാനന്ദൻ നീ
അതിനാലെന്നകമിഴികൾ തുറക്കാൻ
കൃപചൊരിയേണം നീ
ഗുരുവേമാമക ഹൃദയതലത്തിൽ
സ്പന്ദനമല്ലോ നീ.

4

ഒരുമൊഴിമാത്രമേ ചൊല്ലുവാനുള്ളെനി-
ക്കെന്നുമെൻ മാനസത്തിൽ
ശരണമിന്നർത്ഥിച്ചു നിൽക്കുന്നു നിൻ തിരു
സന്നിധിയിങ്കലേകാകിയായി
(ഒരു മൊഴി......)
പ്രണവമന്ത്രാർത്ഥങ്ങളൊന്നുമറിയില്ല
വേദപുരാണാദിതത്വങ്ങളും
ഇല്ലെനിക്കാത്മീയബോധവുമെൻ ഗുരോ
ഉള്ളതു നിൻതിരുനാമമന്ത്രം
(ഒരു മൊഴി......)

ഞാനൊരുപുല്ക്കൊടിവേനലെത്തി
താനേയുണങ്ങിക്കരിയും മുൻപേ
ആത്മാവിനേകണേ നിൻകൃപാദാഹനീർ
ആത്മാനന്ദപ്രഭോ സത്ഗുരുവേ
(ഒരു മൊഴി......)

5

ജയജയദിവ്യവിശാഖ പ്രഭുവേ
തവതിരുമലരടിശരണം
ആത്മാനന്ദം അമൃതമയം സത്-
ഗുരുവേ നിൻ തിരുനാമം
(ജയ ജയ ദിവ്യ....)
ഇഹവും പരവും മനവും മറയും
അറിയാനകകമലത്തിൽ
നിറമായ് മധുവായ് മണമായ് ഫലമായ്
വരികെൻ സത്ഗുരുവരനേ.
(ജയ ജയ ദിവ്യ....)
പകലുകളിരവുകൾ പലതാശിച്ചു
കനവുകൾ കണ്ടു കഴിഞ്ഞു
തവമുഖദർശന ഭാഗ്യമെനിക്ക-
ന്നുണ്ടായില്ലെന്നാലും
പ്രണവസ്വരൂപാരാഗതരംഗിണി
പകരൂ മാനസവീണയിൽ നീ
(ജയ ജയ ദിവ്യ....)

6

നമോനമസ്തേ സത്ഗുരുവേ പരി-
പാലയ പാലയ പാലയമാം
നമോനമസ്തേ മാനസവാസാ
ആത്മാനന്ദാ നമോ നമഃ
(നമോനമസ്തേ......)
ആദിസ്വരൂപിണിതൻ മഹിമാവിൽ
പൂജാമലരായ് ചേവടിയിൽ
അർച്ചിതമായ് നീ പുണ്യതപസ്സാൽ
അമ്മയ്ക്കാത്മനിവേദ്യവുമായ്
(നമോനമസ്തേ......)

കലിയുഗകാലത്താശ്രയമായി
പാരിലുദിച്ചപരം പൊരുളേ
മതിയായ് ഹൃദയാകാശം തന്നിൽ
തെളിയുക വേണം സത്ഗുരുവേ
(നമോനമസ്തേ......)
കല്ലയദേശം പാവനദേശം
ശ്രീ മുരളീധരവരനിലയം
ശിവശക്തി രൂപം ചേർന്ന പ്രപഞ്ച
സത്യമേ സാദരം കുമ്പിടുന്നേൻ
(നമോനമസ്തേ......)

7

ശാരികേ.....വരൂ
രാഗമാലികയിൽ
പാടൂ ശുഭകരമാം സംഗീതം
ആത്മാനന്ദഗീതം
(ശാരികേ...)
പുകയും മാനസവ്യഥകളകറ്റാൻ
ശാശ്വതസ്നേഹദീപം തെളിയാൻ
ശ്രീമഹാദേവീ വരപ്രസാദം
നേടിയ ദിവ്യകഥകൾ കേൾക്കാൻ
(ശാരികേ...)
ശ്രുതിയും സ്മൃതിയും ജപവും തപവും
പകർന്നു ഹൃദയതലത്തിൽ
പ്രണവം പ്രാണായാമമഹത്വം
നിറഞ്ഞ പുണ്യകഥകൾ കേൾക്കാൻ
(ശാരികേ...)
ചരാചരങ്ങളിലെല്ലാമുയിരായ്
നിറഞ്ഞു നിൽക്കും ഈശ്വരരൂപം
അലിഞ്ഞു കല്ലയ മഹാസമാധിയിൽ
ലയിച്ച ഗുരുവിൻ കഥകൾ കേൾക്കാൻ
(ശാരികേ...)

8

ശ്രീതജനപാലാ ഭാസുരചരിതാ
പാവന രൂപാ പാലയമാം

അവനിയിലനവധി മഹിമകളേകി
മധുരിത വചനം തൂകി
ഹിതകരമനമതിൽ ശ്രദ്ധവരുത്തി
ജഗദംബികയെയിരുത്തി
ജനനീമന്ത്രരഹസ്യമുണർത്തി
ശിവമയമായി നടത്തി
സുകൃതികളൊരുപോലഭയം തേടി
തിരുമലരടിയിൽകൂടി
ഭവജലതരണവിധവും നേടി
ശുഭഗതിവരുവാൻ പാടി
ജയജയജയജയ ആത്മാനന്ദ
ഗുരുവേ ശരണം ശരണം
വിധിഹരിഹരവരം നേടിയ സാക്ഷാൽ
ആത്മാനന്ദാ ശരണം

**9**

ശ്രീഗുരുനാഥ സ്മരണകളെന്നും
മാനസതോഷനിദാനം
രാഗമാലികാസമാധിപീഠം
പരമപവിത്രം പൂജിതസദനം
(ശ്രീ ഗുരുനാഥാ......)
അപശ്രുതിയപമതിയപഥവികാരം
അപകൃതിയപരുചിയഗണ്യരാഗം
തുടരും നരകുലമിവിടെയൊരുക്കും
നരകം, ദുരിതം, അഹിതം മാറാൻ
ശ്രീ ഗുരുനാഥാ......)
സൃഷ്ടിസ്ഥിതിലയവൃത്തികൾ തത്വ-
സമത്വവിചാരവികാരവിവേകം
സിദ്ധിക്കുടയവനാത്മാനന്ദ-
ഗുരുവരനാമജപത്താൽ നേടൂ.....
ശ്രീ ഗുരുനാഥാ......)

**10**

വേലായുധാ ഷൺമുഖാ.....ജയ
വേലായുധാ ഷൺമുഖാ
വേദാന്തസാരാനർഘാ
മോക്ഷതത്വപ്രപഞ്ചാ

സർവ്വചരാദിവന്ദ്യാ
ഗൗരീശദിവ്യപുത്രാ
(വേലായുധാ.......)
വിജ്ഞാനരത്നാകരാ
ദിവ്യവിഭൂതിധരാ
ശിഷ്യവൃന്ദസമേതാ
ഭക്തമാനസ വാസാ
(വേലായുധാ.......)
ധർമ്മാധർമ്മ വിവേചനമാർഗ്ഗം
കർമ്മത്തിൽ ഫലദായകമാർഗ്ഗം
നിത്യം പകരുക ചിത്തേ നിറയുക
ആത്മാനന്ദ ഗുരുവേ ജയ ജയ...
(വേലായുധാ.......)

11

ആദിപരാശക്തിതന്നാത്മസുതനേ
ആദരവോടെങ്ങും വാഴ്ത്തിടും പരനേ
ആത്മാവിലാനന്ദമേകുക സാക്ഷാൽ
ആറുമുഖാ പാഹിമാം....
(ആദിപരാശക്തി....)
സാധുജനത്തിനു നീയാശ്രയം-നവ
ലോകത്തിനാധാരമാത്മോദയം
ദിനരാത്രമോരോന്നായ് വന്നുപോകും-അതിൽ
അറിയാതെ ജന്മവും വീണു പോകും.
(ആദിപരാശക്തി....)
ആദിയുമന്തവുമറിയാതിവിടെ
അനർത്ഥവിദ്യകൾ കാട്ടി നടക്കാൻ
ഇടയാകരുതേ വിശ്വം മുഴുവൻ
വാണരുളും ഗുരോ ആത്മാനന്ദാ...
(ആദിപരാശക്തി....)

12

മുരളികയായാൽ ഞാനതിൽ രാഗ
മാലികയായിത്തീരേണം
ആത്മാനന്ദ ഗുരുവിൻഗീതം
മധുരിമയോടെ ഒഴുകേണം
(മുരളികയായാൽ.....)

എന്നും തവതിരുനാമജപത്തിനു
വയ്ക്കും മഞ്ജുളദീപം പോൽ
തെളിയുകവേണം ദിവ്യപ്രഭയായ്
ഹൃദയത്തിൽ പൊലിയാതെ
(മുരളികയായാൽ.....)
കാറ്റായ് വന്നെൻ മേനിതലോടണം
അകമേ ഭക്തിവളർത്തേണം
കനവിൽ ദർശനമേകേണം പുലർ-
കാലേ വീണ്ടുമുണർത്തേണം
(മുരളികയായാൽ.....)
വിലയില്ലാത്തൊരു പുല്ലാങ്കുഴലിൽ
വില മതിക്കാത്തതാം ഗാനമെന്നും
പാടാൻ കഴിയണമെല്ലാംമെല്ലാം
ഗുരുവിൻ കീർത്തനമാകേണം
(മുരളികയായാൽ.....)

13

പറയുവതെങ്ങനെ ഞാൻ
അറിയുവാൻ ലോകരെല്ലാം
പരമാർത്ഥ ഗുരുരൂപം തെളിഞ്ഞീടിലും
തിരുവുടൽ കണ്ടൊരന്റെ
നയനസൗഭാഗ്യമെത്ര
സുകൃത ജന്മത്തിൻഫലം നിറഞ്ഞതാകാം.
(പറയുവതെങ്ങനെ......)
അകലെയല്ലടുത്തല്ല
തപോനിഷ്ഠയിൽ വിളങ്ങും
മുഖപത്മം തിളങ്ങുന്നു ശുഭകരമായ്
തനുവാകെയെന്തുശോഭ
പത്മാസനസ്ഥിതനായി
അവതരിച്ചാത്മാനന്ദാഗുരു മുന്നിലായ്
(പറയുവതെങ്ങനെ......)
അനുഭവിച്ചൊരു ഭാഗ്യം
അതുപോലെ പകരുവാൻ

അശക്തനാണു ഞാൻ ഗുരോ ഉലകിലിന്നും
ശ്രമകരമായ തത്വം
പൂർണ്ണതയിൽ നൽകിടുവാൻ
കഴിയില്ലെന്നാലുമുള്ളിൽ നിറഞ്ഞു നില്പൂ
(പറയുവതെങ്ങനെ......)

**14**

ഗുരുഭജനം ജയഗുരു ഭജനം
ആത്മാനന്ദ ഗുരുഭജനം
ആത്മബലത്തിനു ഗുരുഭജനം - സുഖ
ജീവിതമറിയാൻ ഗുരുഭജനം
മാനസമുണരാൻ ഗുരുഭജനം - വര
ഫലമായ് മാറാൻ ഗുരുഭജനം
കല്മഷമകലാൻ ഗുരുഭജനം - ശുഭ
കർമ്മമതിന്നും ഗുരുഭജനം
നേർവഴിയറിയാൻ ഗുരുഭജനം - പര
മാദരവിന്നും ഗുരുഭജനം
പൊരുളുകളറിയാൻ ഗുരുഭജനം - അതിൻ
ചുരുളുകളഴിയാൻ ഗുരുഭജനം
പടികളെയറിയാൻ ഗുരുഭജനം -ആറു
പടികയറാനും ഗുരുഭജനം
ദേവനെയറിയാൻ ഗുരുഭജനം - ആദി
ദേവിയെയറിയാൻ ഗുരുഭജനം
ശിവപദമണയാൻ ഗുരുഭജനം - ശിവ
ശക്തിലഭിക്കാൻ ഗുരു ഭജനം
ശാശ്വത ശാന്തി ഗുരു ഭജനം - ജഗ
ദീശ്വരനെത്താൻ ഗുരുഭജനം
സൃഷ്ടികളറിയാൻ ഗുരുഭജനം - മനോ
തൃഷ്ടി വരാനും ഗുരുഭജനം
ചന്ദനമാകാൻ ഗുരുഭജനം - നറു
മണമുയരാനും ഗുരുഭജനം
തന്നിരുൾമാറാൻ ഗുരുഭജനം - പാപ
ക്കുന്നുകളിടിയാൻ ഗുരുഭജനം
ഭക്തി തഴയ്ക്കാൻ ഗുരുഭജനം - രാഗ

ത്തീയണയാനും ഗുരുഭജനം
ശാശ്വതശാന്തി ഗുരുഭജനം - മോക്ഷ
സാധനയൊന്നേ ഗുരുഭജനം
അതിനാലഭയം ഗുരുഭജനം - സാക്ഷാൽ
ആത്മാനന്ദ ഗുരുഭജനം.

15

ഗുരുവരനേ മനോ ശുഭ കരനേ
ഹിമഗിരി നന്ദിനി തൻ സുതനേ
ഭുവനമനോഗതിയറിയും നീ മമ
മാനസമുണരാൻ കനിയുക യനിശം
(ഗുരുവരനേ....)
ഗണപതിസോദര നാമധരാ-ജന
കോടികൾ തേടും ജ്ഞാനധരാ
കലിയുഗ കൽമഷ പാപഹരാ - പരി
പാലയ പാലയ സിദ്ധിധരാ
(ഗുരുവരനേ....)
കാടുകൾ മേടുകൾ പട്ടണവീഥികൾ
കുടിലുകൾ മണിമയ സൗധങ്ങൾ
അഗതികളതിധന പാലകരെല്ലാം
അഭയം തേടും ആത്മാനന്ദാ
(ഗുരുവരനേ....)

16

ഉദയ ഭാസ്കരനുയരുന്നു ശ്രീ
രാഗം വാനിൽ നിറയുന്നു
രാഗതരംഗിണിയായ സമാധിയിൽ
അർച്ചനാമലരായ് വീഴുന്നു
(ഉദയ ഭാസ്കര....)
കല്ലയദേശം നേടിയ പുണ്യം
നിസ്തുല ശാശ്വത സന്ദേശം
ആത്മാനന്ദ മഹാ ഗുരു നൽകിയ
പരമ പവിത്ര സന്ദേശം
(ഉദയ ഭാസ്കര....)

മായാമായകളറിയും കരുണാ
മയനായ് മാനവ ഹൃദയത്തിൽ
പ്രപഞ്ച സത്യം പകർന്നുവല്ലോ
അനുപമനാകും ഗുരുദേവൻ
(ഉദയ ഭാസ്കര....)
മഹിമകളറിയാൻ ശുഭഗതിയണയാൻ
ബുധജനയനുഭവ മൊഴികൾ കേൾക്കാൻ
വരിക സമാധിയിലവികലമാം വരം
നേടാനാത്മ സുകൃതം നേടാൻ
(ഉദയ ഭാസ്കര....)

17

ദർശന ഭാഗ്യം തന്നെനിക്കാത്മ
സത്ഗുരുദേവൻ ആത്മാനന്ദൻ
സുന്ദരഫാലം പങ്കജനേത്രം
സ്കന്ദസ്വരൂപം ഭാസുരഗാത്രം
പൂങ്കവിൾ കാന്തി വിതറും പാത്രം
വദനം ഭവ്യം പരമപവിത്രം
(ദർശന ഭാഗ്യം....)
ഹൃത്തിൽ തത്വവിശേഷ ജ്ഞാനം
ആർത്ത ത്രാണപരായണമാനം
മാനസമഖിലേശ്വരിയിൽ ലീനം
ആത്മാനന്ദ മഹാഗുരു പവനം
(ദർശന ഭാഗ്യം....)
ശ്രുഭാംബര ധരനമൃതമയൻ ശുഭ-
ദർശനമേകിയ ഭവ്യാനന്ദൻ
നമ്രശിരസ്സാൽ നിൽപൂ ഞാൻ ഭവ-
ദംഘ്രിയിൽ അർപ്പിതനായെന്നും
(ദർശന ഭാഗ്യം....)

18

ഒരു വഴി തുറക്കുക പ്രഭുവേ നിർപദ
മലരടി തുടരാനായി - മനസ്സിൽ
മലരടി തുടരാനായി
അറിയുവാനകമേ ഗുരു വചനങ്ങൾ

പകർന്നുതന്നതില്ലാരും - ശുഭമായ്
പറഞ്ഞുതന്നതില്ലാരും
(ഒരുവഴി....)
അഗതിയായ ശരണ നിലയിൽ വാണു
കാലം പലതും പോയിമറഞ്ഞു
വഴി പിരിയുന്നു ബന്ധുജനങ്ങൾ
അതിരുകളിട്ടുമിത്രഗണങ്ങൾ
(ഒരുവഴി....)
ഹൃദയമതിൽ തുടി കൊട്ടുമൊരീശ്വര
സ്പന്ദനമെന്നിൽ തുണയായ് നിൽക്കാൻ
ശിവവചനങ്ങൾ കേട്ടുനമിക്കാൻ
ആത്മാനന്ദ ഗുരുവേശരണം
(ഒരുവഴി....)

19

ഗുരുവേ തവ കഥ പാടാൻ നാവിൽ
പകരുക മഞ്ജുള പദനിരകൾ
പാവനമാകും വരഗുണവാണികൾ
ദിവ്യതചൂഴും തിരുമൊഴികൾ
(ഗുരുവേ തവ കഥ....)
ദേവീ ദേവ സ്വരൂപം കാണാൻ
ഉഴറിനടക്കും ഭക്തജനങ്ങൾ
അറിയുന്നില്ലണുപോലും താവക
മഹിമകൾ ലീലകൾ ശുഭഗതികൾ
(ഗുരുവേ തവ കഥ....)
വന്നവരോരോ വഴികളിലൂടെ
മന്നിടം വിട്ടു മറയുമ്പോൾ
തന്നെയറിഞ്ഞ ഭവാനെന്നറിയാൻ
പകരുക പാവന കഥയെന്നിൽ
(ഗുരുവേ തവ കഥ....)

20

വരിക വരിക ഭക്തസഹസ്രങ്ങളെ വീണ്ടും
വരിക ജഗത് ഗുരു സന്നിധിയിൽ

അനശ്വര ശാന്തി പകരും നിത്യ-
ദുഃഖമകറ്റും നിലയത്തിൽ
(വരിക വരിക....)
ഇഹപര വിഷയം സുലളിതമാകും
അറിവിന്നമലപ്പൊരുളുകളേകും
സ്നേഹക്കടലിന്നലകൾ തഴുകും
ജീവിത സത്യമറിയാനാകും
(വരിക വരിക....)
വേദം ശാസ്ത്രം സ്മൃതികൾ പുരാണം
ഉപനിഷത്താദിയറിയുക വേണ്ട
ആത്മാനന്ദ ഗുരുവിൻ സ്മരണകൾ
മാത്രം മതി ശുഭനിലകൾ നേടാൻ
(വരിക വരിക....)

21

ശിവരൂപമോ-സ്വാമി
ശിവപുത്രനോ-എന്റെ
ഗുരുനാഥൻ ബാലാംബതൻ
പ്രിയഭക്തനോ......?
വിധിവിളയാടിടുന്ന മനസ്സുകൾക്കെൻ
ഗുരുവരൻ തുണയായിക്കാണുമെന്നും
സത്ഗുരു നാമം പാവന മന്ത്രം
ആത്മാനന്ദം നൽകും മന്ത്രം
അശരണ ജീവിത രക്ഷാമന്ത്രം
കാലാതീതമതാകും മന്ത്രം
വരൂ വരൂ സഹജരേ ഗുരുമന്ദിരം
രാഗമാലിക പുണ്യമേകും ധ്യാനമന്ദിരം
ഇവിടെയാണാത്മാനന്ദ ഗുരു സമാധി
ഇവിടെയുണ്ടൊടുങ്ങാത്തൊരറിവിൻ നിധി
സത്ഗുരു നാമം പാവന മന്ത്രം
ആത്മാനന്ദം നൽകും മന്ത്രം
അശരണ ജീവിത രക്ഷാമന്ത്രം
കാലാതീതമതാകും മന്ത്രം

നിരർത്ഥക ജീവിതത്തിനർത്ഥമുണ്ടാകാൻ
ഉള്ളിലുള്ള കല്മഷങ്ങളകന്നു പോകാൻ
ഈശ്വരന്റെ കൃപാവരം കൈവരിച്ചീടാൻ
വന്നണയൂ സ്വാമിപാദം കൈവണങ്ങീടാൻ
സത്ഗുരു നാമം പാവന മന്ത്രം
ആത്മാനന്ദം നൽകും മന്ത്രം
അശരണ ജീവിത രക്ഷാമന്ത്രം
കാലാതീതമതാകും മന്ത്രം

22

കല്ലയപുരത്തിൽ രാഗമാലിക തന്നിൽ വാഴും
ആറുമുഖ സ്വാമി സാക്ഷാൽ ആത്മാനന്ദൻ
കലികാല ദുഃഖശാന്തി പകരാനവതരിച്ച
ദീനദയാലു ലക്ഷ്മീ പ്രിയനന്ദനൻ
പാവന രൂപാ ശരണം ശരണം
ഭാസുര രൂപാ ശരണം ശരണം
മംഗള രൂപാ ശരണം ശരണം
ആത്മാനന്ദ ഗുരുവേ ശരണം
ശിവാനന്ദ ശിഷ്യനായി പ്രാണായാമ വിദ്യനേടി
ആത്മബോധമുദിച്ചാറുപടികയറി
ബ്രഹ്മ ജ്ഞാനിയായി ശിവ ശക്തിയിൽ ലയിച്ച ചിത്തം
പതിന്നാലുലോകങ്ങളും തെളിഞ്ഞുകണ്ടു
പാവന രൂപാ ശരണം ശരണം
ഭാസുര രൂപാ ശരണം ശരണം
മംഗള രൂപാ ശരണം ശരണം
ആത്മാനന്ദ ഗുരുവേ ശരണം
മായയെന്തെന്നറിയുവാനകക്കണ്ണു തുറക്കുവാൻ
ആത്മബോധമുദിക്കുവാനെത്തിയലോകർ
അറിഞ്ഞു നല്ലപോൽ മോക്ഷ പദഗതി സമാധിയിൽ
അതിലഘുവായി സ്വാമി ലയിക്കുവോളം
പാവന രൂപാ ശരണം ശരണം
ഭാസുര രൂപാ ശരണം ശരണം
മംഗള രൂപാ ശരണം ശരണം
ആത്മാനന്ദ ഗുരുവേ ശരണം

# എള്ളുവിള വിശ്വംഭരന്റെ കൃതികൾ

**കവിതാസമാഹാരങ്ങൾ**

1. കാവ്യാഞ്ജലി - 2 ഭാഗം
2. കാവ്യസുധ
3. കാവ്യമഞ്ജരി
4. കാവ്യവാഹിനി
5. കാവ്യദർശനം
6. കാവ്യകൗസ്തുഭം

**ഖണ്ഡകാവ്യങ്ങൾ**

1. ഊർമ്മിള
2. മേനകാവിശ്വാമിത്രൻ
3. യാചകനും നർത്തകിയും
4. മായാവതി
5. അഭിരാമി
6. രാധ
7. പ്രണാമം or സാക്ഷി

**ഭക്തിപരമായവ**

1. ശിവസഹസ്രനാമം
2. ശിവമഹിമ്നാസ്തോത്രം (തർജ്ജമ)
3. കാവ്യസ്തോത്രദളം
4. ശ്രീ മുത്താരമ്മൻ സ്തോത്രങ്ങൾ
5. ദേവീകീർത്തനങ്ങൾ
6. ശ്രീ ആത്മാനന്ദഗീതങ്ങൾ

**ശതകങ്ങൾ**

1. ഭാരത ചിന്താശതകം
2. പ്രേമശതകം
3. കവിതാ കാവ്യശതകം
4. ശ്രീ രാഗമാലികാശതകം
5. ആത്മശതകം
6. ശിക്ഷ

**പലവക**

1. ഗീതകാവലി (80 ഗീതങ്ങൾ)
2. ഗാനമേഖല (110 ഗാനങ്ങൾ)
3. കാവ്യമുക്തകം (114 ഒറ്റശ്ലോകങ്ങൾ)
4. കഥാകുസുമം (ചെറുകഥ)
5. നുറുങ്ങുകൾ (ചെറുകഥ)
6. അശോകൻ (നൃത്തശില്പം)
7. സത്യത്തിന്റെ മുഖങ്ങൾ (സാമൂഹ്യചരിത്രം)
8. ജീവരേഖ - 3 ഭാഗം (ആത്മകഥ)
9. പൂച്ചെണ്ട് (110 കുട്ടികവിതകൾ)

"വൈയക്തികത്വം, വൈശദ്യം, ആത്മാർത്ഥത എന്നിങ്ങനെഅഭിസംക്രമണ പക്ഷത്ത് വിജയം വരിക്കാൻ ഏതു കലാസൃഷ്ടിക്കും ഉണ്ടായിരിക്കേണ്ടുന്ന നൈസർഗ്ഗിക ഗുണങ്ങൾ അഭിലഷണീയമായ അനുപാതത്തിൽ ഈ കൃതിയിൽ ഒത്തിണങ്ങിയിരിക്കുന്നു. വ്യത്യസ്ത വൃത്തങ്ങളിലും ഛന്ദസ്സുകളിലും രാഗങ്ങളിലും വിഭിന്ന രീതികളിലും ഗ്രന്ഥകർത്താവു രചിച്ചു കണ്ട എല്ലാ കവിതകളുടെയും ജീവതന്തു സ്വാമി തിരുവടികളെപ്പറ്റിയുള്ള ആത്മനിർവൃതികരമായ നിർവ്യാജ ഭക്തിയുടെതാണെന്ന് കാണാവുന്നതാണ്."

സ്വാമി തിരുവടികളുടെ

ജനനം : കൊല്ലവർഷം 1088 ചിങ്ങമാസം വിശാഖം നക്ഷത്രം

സമാധി : 1986 ഡിസംബർ 2, (വൃശ്ചികം 17)